# ബൈബിൾ രഹസ്യങ്ങൾ

## ദൈവരാജ്യവും ദൈവനീതിയും

abraham_mukkath@yahoo.com

# ദൈവരാജ്യവും
# ദൈവനീതിയും

എല്ലാ മനുഷ്യർക്കും അവരുടെ ജീവിതത്തിൽ ചില ലക്ഷ്യങ്ങൾ ഉണ്ട്. ചിലപ്പോൾ സ്കൂളിൽ അദ്ധ്യാപകർ ഒരു ചോദ്യം ചോദിക്കാറുണ്ട്. ഭാവിയിൽ എന്താകാനാണ്, ആരാകാനാണ് താത്പര്യം? ഈ ലേഖകൻ ഒൻപതാം ക്ലാസിൽ പഠിക്കുമ്പോൾ അദ്ധ്യാപകൻ ഈ ചോദ്യം ചോദിച്ചു. ഓരോരുത്തരും അവരവരുടെ അഭിലാഷങ്ങൾ പറഞ്ഞു. അതിൽ എന്റെ അടുത്തിരുന്ന പോളിന്റെ ആഗ്രഹം ഇന്നും ഓർക്കുന്നു. പോൾ പറഞ്ഞു 'ഞാൻ ഒരു പട്ടക്കാരനാകാൻ ആഗ്രഹിക്കുന്നു'. സ്കൂൾ പഠനം കഴിഞ്ഞു, പിന്നീട് പോളിനെ കാണുന്നത് ഏകദേശം പതിനഞ്ച് വർഷം കഴിഞ്ഞാണ്. അപ്പോൾ പോൾ ഒരു കത്തോലിക്കാ പുരോഹിതനായിരുന്നു. ചിലർക്ക് വളരെ ചെറുപ്പത്തിലെ അവരുടെ ജീവിതലക്ഷ്യത്തെക്കുറിച്ച് അറിവുണ്ടാകുന്നു, എന്നാൽ മറ്റു ചിലർക്ക് വളരെ വൈകിയാണ് അതുണ്ടാകുന്നത്.

ഈ ലോക ജീവിതത്തിലൂടെ മനുഷ്യൻ എന്ത് നേടണം എന്ന് യേശു പഠിപ്പിക്കുന്നു. 'ദൈവരാജ്യവും ദൈവനീതിയും' അന്വേഷിക്കുകയാണ് ജീവിതലക്ഷ്യം. യേശു പറഞ്ഞു:- മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പീൻ; അതോടുകൂടെ ഇതൊക്കേയും നിങ്ങൾക്ക് കിട്ടും. (മത്താ:6:33)

ഭൗതീക സുഖഭോഗങ്ങൾ അന്വേഷിക്കാനല്ല യേശു പറഞ്ഞത്. അത് കിട്ടിയാലും അനിത്യമാണ്, അതിലുപരി പലപ്പോഴും ദൈവരാജ്യത്തിന്നും, നീതിക്കും അത് ശത്രുവായിത്തീരുകയും ചെയ്യും. ഒരു മനുഷ്യന് ഈ ലോക സമ്പത്തുകൾ ഉണ്ടെങ്കിൽ സ്വാഭാവീകമായും അദ്ദേഹത്തിന്റെ മനസ് അതിൽ ഒട്ടിനിൽക്കും. ഒരു കുടുംബമുണ്ടെങ്കിൽ മനസ് അതിലായിരിക്കും വ്യാപരിക്കുക. അതുകൊണ്ടാണ് ദൈവരാജ്യം വേണ്ടവർ ലൗകീകമായതെല്ലാം ഉപേക്ഷിച്ച് എന്റെ പിന്നാലെ വരിക എന്ന് യേശു പറഞ്ഞത്.

ഭാര്യയുള്ളവൻ ഭാര്യയെ പ്രീതിപ്പെടുത്താൻ ശ്രമിക്കുന്നു, ഭർത്താവുള്ളവൾ ഭർത്താവിനെ എങ്ങനെ പ്രസാദിപ്പിക്കാം എന്ന് ചിന്തിക്കുന്നു. ദൈവത്തോടുള്ള സ്നേഹം (ഭക്തി) ഇവിടെ അലപമെങ്കിലും കുറയും എന്ന് വ്യക്തം. അപൂർണ്ണമായതൊന്നും ദൈവം സ്വീകരിക്കുന്നില്ല. അതുകൊണ്ട് ആ ഭക്തി (സ്നേഹം) ദൈവത്തെ പ്രസാദിപ്പിക്കാൻ പര്യാപ്തമല്ല.

ദൃശ്യവും അദൃശ്യവും ആയ ഈ പ്രപഞ്ചത്തിൽ അദൃശ്യരായ അനവധി ദൂതന്മാർ ഉണ്ട്, അതുപോലെ ദൃശ്യരായ ദൈവത്തിന്റെ ആജ്ഞാനുവർത്തികളും ഉണ്ട്. ദൈവം നേരിട്ട് അല്ല പലതും ചെയ്യുന്നത്, അതിനെല്ലാം വിവിധ ഓഫീസുകളും അതിൽ ഉദ്യോഗസ്ഥന്മാരും ഉണ്ട്, ഗബ്രിയേലും മീഖായേലും ഒക്കെ അതിൽ പേടുന്നു. അഗ്നിജ്വാലകളും, കാറ്റുമൊക്കെ ദൈവത്തിന്റെ ദൂതന്മാരും ശുശ്രൂഷകന്മാരുമാണ്. ദണ്ഡനത്തിന്നായി ദൈവം ദുഷ്ടന്മാരായ മനുഷ്യരെ, സർപ്പങ്ങളെ, രോഗാണുക്കളെ, ഇടിമിന്നലിനെ, ഭൂകമ്പങ്ങളെ, അഗ്നിപർവ്വതങ്ങളെ ഒക്കെ നിയോഗിക്കുന്നു. അതെല്ലാം മുമ്പേ അവരെ ഏൽപിച്ചിരിക്കുന്ന ധർമ്മങ്ങളാണ്(നീതിയാണ്). സൂര്യൻ അതിന്റെ ധർമ്മം, ദൈവത്തെ ഭയക്കുക കാരണം കൃത്യമായി ചെയ്യുന്നു. കാറ്റ് അതിന്റെ ധർമ്മം, ചന്ദ്രൻ അതിന്റെ ധർമ്മം അങ്ങനെ പ്രപഞ്ചത്തിൽ ഓരോന്നും(ചെറുതും വലുതും) അതാതിനുള്ള ധർമ്മം കൃത്യമായി ചെയ്തുകൊണ്ടിരിക്കുന്നു. പഞ്ചഭൂതങ്ങളും, അതിനാൽ നിർമ്മിതമായ സർവ്വവും അതാതിന്റെ ധർമ്മത്തിൽ വ്യാപരിച്ചി

രിക്കുന്നു. ഈ പ്രപഞ്ചത്തെ നിലനിർത്തുന്നത് അവയുടെ ധർമ്മമാണ്. സൂര്യൻ ഉദിക്കാതിരുന്നാൽ, ഭൂമി അതിന്റെ ഓർബിറ്റിൽ നിന്നും തെന്നി മാറിയാൽ, മനുഷ്യ ശരീരത്തിലെ ഹൃദയം രണ്ടുമിനിട്ട് നേരത്തേക്ക് അതിന്റെ ധർമ്മം ചെയ്യാതായാൽ എന്തു സംഭവിക്കും എന്ന് ചിന്തിക്കുക. അലപ്പം ചൂടുകൂടിയാൽ, മഴപെയ്യാതായാൽ, ഒരു കൊടുംകാറ്റടിച്ച് നാശനഷ്ടങ്ങൾ വന്നാൽ നാം എത്ര ദുഃഖിക്കും, പരാതി പറയും?. മനുഷ്യൻ അവന്റെ ശരിയായ ധർമ്മം ചെയ്യാതാകുമ്പോൾ ഈ പ്രപഞ്ചത്തിൽ ആരെങ്കിലും നമ്മെ ശപിക്കുന്നുണ്ടോ എന്ന് ചിന്തിക്കാറുണ്ടോ?. അൻപതു പൈസക്കായി ഭിക്ഷകേട്ടു വരുന്നവർ മുതൽ പലരും മനസുകൊണ്ടെങ്കിലും മനുഷ്യരെ ശപിക്കുന്നുണ്ട് എന്നതാണ് പരമാർത്ഥം. അവർക്കതിനു അർഹതയുണ്ടെങ്കിൽ, ധർമ്മത്തിൽ നിന്നും നാം വ്യതിചലിച്ചിട്ടുണ്ടെങ്കിൽ തീർച്ചയായും അവരുടെ ശാപം ഫലിക്കും. 'സഹോദരനെ മൂഢാ എന്ന് വിളിച്ചാൽ അഗ്നിനരകത്തിന്ന് യോഗ്യനാകും'. ഒരു വാക്ക് ഇത്ര ഭയങ്കരമായ ഫലം ചെയ്യുമെങ്കിൽ അധാർമ്മീകമായ പ്ര വർത്തികളുടെ ഫലമെന്തായിരിക്കും?. ഇത്തരം സന്ദർഭങ്ങളിൽ ദൈവത്തിനിടപെടാൻ കഴിയില്ല. അഥവാ ക്ഷമിക്കപ്പെടാത്ത പാപങ്ങളായിട്ടത് പരിണമിക്കുന്നു. അതിൽ നിന്നും രക്ഷിക്കാൻ ദൈവത്തിനു കഴിയില്ല. അതുകൊണ്ട് ആരോട് ദ്രോഹം ചെയ്തുവോ അവരോട് മാത്രമാണ് ക്ഷമ ചോദിക്കേണ്ടത്, അവരിൽ നിന്നാണ് പരിഹാരം കാണേണ്ടത്.

ദൈവരാജ്യത്തിന്നായി ഒന്നും ഉപേക്ഷിക്കേണ്ടതില്ല എന്നാണ് ചിലർ പഠിപ്പിക്കുന്നത്. അതിനു കാരണം അവർക്കൊന്നും ഉപേക്ഷിക്കാൻ കഴിയില്ല എന്നതു തന്നെ. അതെല്ലാം ബന്ധനമാണ് എന്നോ അത്തരം ബന്ധനങ്ങൾ ഉള്ളപ്പോൾ സ്വതന്ത്രനാകാൻ, രക്ഷപ്രാപിക്കാൻ കഴിയില്ല എന്നോ അവർക്കറിയില്ല. എല്ലാ സുഖഭോഗങ്ങളും അനുഭവിച്ചുകൊണ്ട് (എല്ലാ ബന്ധങ്ങളിലും ഇരുന്നുകൊണ്ട്) താൻ സ്വതന്ത്രൻ എന്ന് സ്വയം വിശ്വസിക്കുകയും മറ്റുള്ളവരെ വിശ്വസിപ്പിക്കുകയും ചെയ്യുന്നത് ഇന്ന് പരക്കെ ദൃശ്യമാണ്. ബന്ധനം എന്നാൽ എന്താണ് എന്നുപോലും അറിയാത്തവരാണ് ഇന്ന് പഠിപ്പിക്കുന്നവരിൽ പലരും. മനസ് എന്തിലെങ്കിലും ഒട്ടിനിന്നാൽ അത് ബന്ധനമാണ്. എന്റേത് എന്ന് ഈ പ്രപഞ്ചത്തിൽ എന്തിനേയെങ്കിലും കരുതുന്നുണ്ടെങ്കിൽ അത് ബന്ധനമാണ്. എന്റെ ഭാര്യ എന്ന് പറയാൻ ഒരു ഭാര്യയുണ്ടെങ്കിൽ, എന്റെ മകൻ എന്ന് പറയാനുണ്ടെങ്കിൽ അതെല്ലാം ബന്ധനമാണ്. എന്റെ ശരീരം എന്ന് കരുതുന്നതുപോലും ബന്ധനമാകയാലാണ് 'നിനക്കുള്ളതെല്ലാം ത്യജിച്ച്, നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞത്. അത് ഗ്രഹിക്കാത്തവരാണ് എല്ലാ ബന്ധനങ്ങളേയും അനുഗഹം എന്ന് കരുതുകയും മറ്റുള്ളവരെ നയിക്കുകയും ചെയ്യുന്നത്.

എല്ലാം ത്യജിച്ചുകൊണ്ടുള്ള ഒരുമോക്ഷയാത്രയാണ് യേശുക്രിസ്തു പറഞ്ഞത്. ഒന്നും ത്യജിക്കാൻ കഴിയാത്തവർക്ക് യേശുവിന്റെ ശിഷ്യനാകാനോ, അഭ്യാസത്തിന്റെ പൂർത്തീകരണത്തിൽ ഗുരുവിനേപ്പോലെയാകാനോ കഴിയില്ല. അഥവാ ദൈവരാജ്യത്തിലെക്കുള്ള യാത്ര എല്ലാം ത്യജിച്ചതിനുശേഷം മാത്രം. ആ യാത്രയ്ക്കുള്ള പക്വത നേടുന്നതിന് സ്വധർമ്മമാചരിക്കുകയല്ലാതെ മാർഗമില്ല. ഈ പ്രപഞ്ചത്തിലെ ഒരു ഘടകമെന്ന നിലയിൽ, ഒരവയവമെന്ന നിലയിൽ ഓരോരുത്തർക്കും വ്യത്യസ്ഥമെങ്കിലും അവശ്യം ചെയ്യേണ്ട ചില ധർമ്മങ്ങൾ ഉണ്ട് അത് അന്വേഷിക്കുകയെന്നാണ് ബൈബിൾ പറഞ്ഞത്.

ദൈവരാജ്യം വരം ലഭിച്ചവർക്ക് മാത്രം ലഭിക്കാവുന്നതാണ്. എന്നാൽ ദൈവനീതി ഏവർക്കും അന്വേഷിക്കാവുന്നതാണ്. ഇസ്രായേൽ ഗൃഹത്തിലെ കാണാതെപോയ കുഞ്ഞാടുകളുടെ അടുക്കലേക്കാണ് പിതാവായ ദൈവം യേശുവിനെ അയച്ചതു എന്നാണ് യേശു പറഞ്ഞത്. കൂട്ടം തെറ്റിപ്പോയ കുഞ്ഞാടുകളെ തിരഞ്ഞു കണ്ടു പിടിച്ച് രക്ഷിക്കാനാണ് യേശുക്രിസ്തു വന്നത്. പിതാവായ ദൈവത്തെ പ്രസാദിപ്പിച്ച് പിതാവിൽ നിന്ന് വരം പ്രാപിച്ചവരായിരുന്നു അവർ. പിതാവാണ് അവരെ യേശുവി

ലേക്ക് ആകർഷിച്ചതും അടുപ്പിച്ചതും. ദൈവത്തെ പ്രസാദിപ്പിക്കാൻ, വരം ലഭിക്കാൻ, അവർ എന്ത് ചെയ്തു? ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവരോടാണ് ദൈവം പ്രസാദിക്കുന്നത്. ദൈവത്തിന്റെ ഇഷ്ടമാണ് ദൈവനീതി. ഓരോ മനുഷ്യനും ഇന്ന് ഓരോ സ്ഥാനങ്ങളിലാണ്, എല്ലാവർക്കും ഒരേ താലന്തല്ല വ്യാപാരം ചെയ്യാൻ നൽകിയിരിക്കുന്നത്, പല തരത്തിലും അളവിലും ഉള്ള താലന്തുകളാണ്. അത് കൃത്യമായി വ്യാപാരം ചെയ്ത് വർദ്ധിപ്പിക്കുന്നവരാണ് നാളെ ദൈവത്തിന്റെ പ്രസാദത്തിന് പാത്രമാകുന്നതും ദൈവരാജ്യത്തിലേക്കു സഞ്ചരിക്കാൻ വരം പ്രാപിക്കുന്നതും. അതുകൊണ്ട് ദൈവനീതി അന്വേഷിക്കേണ്ടതും അതു ചെയ്യേണ്ടതും ദൈവരാജ്യം ആഗ്രഹിക്കുന്നവരുടെ കടമയാണ്. ദൈവരാജ്യം അന്വേഷിക്കുന്നവരും ആശ്രയിക്കേണ്ടത് ദൈവ നീതിയെയാണ്. അതുകൊണ്ട് മുമ്പേ ദൈവത്തിന്റെ നീതി (ഇഷ്ടം) അന്വേഷിപ്പീൻ.

ലൗകീക ആഗ്രഹങ്ങൾ പലതും ഉള്ളവർ ഉണ്ട് എന്ന് അംഗീകരിച്ചുകൊണ്ടുതന്നെ പറയട്ടെ, അവർക്കുള്ള ജീവിതം യേശുക്രിസ്തുതന്നെ പറയുന്നുണ്ട്. ദൈവനീതി അന്വേഷിക്കുക, കണ്ടെത്തുക, അത് പ്രവർത്തിച്ച് ജീവിക്കുക. സ്വർഗരാജ്യത്തിന്റെ കാര്യമൊക്കെ പിന്നീട് നോക്കാം. ദൈവരാജ്യത്തിന്റെ മർമ്മം ഗ്രഹിക്കാനുള്ള വരപ്രസാദം നേടുക. വരം പ്രാപിച്ചതിനുശേഷം മാത്രമാണ് ദൈവരാജ്യത്തിലേക്ക് യാത്ര ചെയ്യാൻ പറ്റുകയുള്ളു എന്നാണ് യേശു പറഞ്ഞത്. ബന്ധങ്ങൾ വാസ്തവത്തിൽ ബന്ധനങ്ങൾ തന്നെയാണ്.

ജഢീകതലത്തിൽ എന്തിനോടെങ്കിലും ഉള്ള ആഗ്രഹം ബന്ധനമാണ്. അതുകൊണ്ട് സാധാരണ വിശ്വാസികൾ ബന്ധനത്തിലാണ് എന്നറിയുകയാണ് ആദ്യം വേണ്ടത്. അപ്പോൾ മാത്രമേ എന്നെങ്കിലും അതിൽ നിന്നും മോചിക്കാനായി നീതിയെ ചെയ്യുകയുള്ളു. ഇന്ന് പല പ്രാസംഗീകർക്കും അവർ ബന്ധനത്തിലാണ് എന്ന സത്യം അറിയുകയില്ല. അതുകൊണ്ട് അവരാൽ നയിക്കപ്പെടുന്നവർ, അവരുടെ പ്രസംഗം കേൾക്കുന്നവർ ഒക്കെ തങ്ങളുടെ സത്യസ്ഥിതിയേക്കുറിച്ച് (അവർ ബന്ധനത്തിലാണെന്ന സത്യം) അറിയുന്നില്ല. സർവ്വസംഗ പരിത്യാഗിയായിത്തീരണം എന്ന് പല ഉന്നതർക്കുമറിയില്ല. എല്ലാം ത്യജിച്ചവരോടാണ് സുവിശേഷം അറിയിക്ക എന്ന് യേശു പറഞ്ഞത്. എന്നാൽ ഇന്ന് ഒന്നും ത്യജിക്കാൻ തയ്യാറല്ലാത്തവർ (ലൗകീക ബന്ധനസ്ഥർ) സുവിശേഷം അറിയിക്കുന്നു. മത്തായി.7:21–23 വായിച്ച് ഗ്രഹിക്കാത്തവരാണ് പലരും. മതങ്ങൾക്കും സഭകൾക്കുമെല്ലാം ആവശ്യം അനുയായികളെയാണ്. അംഗസംഖ്യയും ധനവുമാണ് ഇന്നത്തെ ''ആത്മീയശക്തി''. 'ശൂന്യമാക്കുന്ന മ്ലേച്ഛത അതിവിശുദ്ധ സ്ഥലത്ത് നിൽക്കുന്നതുകാണുമ്പോൾ, വായിക്കുന്നവൻ ചിന്തിച്ചുകൊള്ളട്ടെ!!'

മതത്തിലേക്ക് ചേർത്തശേഷം അവരെ ഇരട്ടിച്ച നരകത്തിനു യോഗ്യരാക്കുന്നു എന്നാണ് യേശുക്രിസ്തു പറഞ്ഞത്. കടലും കരയും കടന്നും, മറ്റു മതങ്ങളിൽ നിന്നും ആളുകളെ പ്രലോഭിപ്പിച്ചും സഭയിലേക്ക് ചേർക്കുന്നു. പലപ്പോഴും മറ്റു മതങ്ങളിൽ നിന്നും കിട്ടാതാകുമ്പോൾ ക്രിസ്തീയ സഭകളിൽ നിന്നുതന്നെ പാവം കുഞ്ഞാടുകളെ, പ്രത്യേകിച്ചും അബലകൾ എന്ന് പറയപ്പെടുന്ന സ്ത്രീകളെ 'മോഷ്ടിക്കുന്നു'. അതുകൊണ്ട് ഇന്ന് പലസഭകളും അവരുടെ കുഞ്ഞാടുകൾ ചോർന്നു പോകാതിരിക്കാൻ ഭഗീരഥ പ്രയത്നം നടത്തുകയാണ്. കൂണുപോലെ മുളച്ചു പൊങ്ങുന്ന സഭകൾ അവർ മാത്രം ശരിയെന്ന് തെളിയിക്കാനും,'കുഞ്ഞാടുകളെ മോഷ്ടിക്കാനും' ''പരിശുദ്ധാത്മാവിനെ''യാണുപയോഗിക്കുന്നത് എന്നത് വിചിത്രമായിത്തോന്നുന്നു. ഇത്തരത്തിൽ പ്രവർത്തിക്കുന്ന ഒരു പരിശുദ്ധാത്മാവുണ്ടോ?

ആത്മീയ സത്യങ്ങളുടെ വ്യക്തമായ നിർവ്വചനമോ വിശദീകരണമോ ബൈബിളിൽ ഇല്ലായ്കയാലും മറ്റൊരു വേദവും അറിയായ്കയാലും ബൈബിളിലെ പല സാങ്കേതീക പദങ്ങളും സ്വേച്ഛപ്രകാരം വ്യാഖ്യാനിക്കുന്നു. ദൈവം സർവ്വവ്യാപിയെന്നാൽ നൊടിയിടയിൽ എല്ലായിടത്തും ഓടിയെത്തുന്നവൻ എന്നാണു പോലും!! എത്ര വിചിത്രമായ വ്യാഖ്യാനം!!. ഒരിക്കൽ രണ്ട് പരിചയക്കാരിൽ ഒരാൾ പറഞ്ഞു:-'' ഞാൻ 2010 ജനവരി പതിനഞ്ചിന് രക്ഷിക്കപ്പെട്ടു''. അപ്പോൾ മറ്റേയാൾ പറഞ്ഞു:- '' ഞാൻ അമ്മയുടെ ഗർഭപാത്രത്തിൽ ആയിരിക്കുമ്പോൾ രക്ഷിക്കപ്പെട്ടിരുന്നു.'' ഇതു കേട്ടുനിന്ന മൂന്നാമത്തെ ആൾ പറഞ്ഞു:- ഇതിൽ രണ്ടാമത്തെയാൾ പറഞ്ഞതാണ് കൂടുതൽ സത്യം, രണ്ടുപേർക്കും രക്ഷയുടെ അനുഭവമില്ലെങ്കിലും!!!.

അവരവരുടെ ചിന്തക്കു യോജിച്ച രീതിയിൽ വ്യാഖ്യാനിക്കാവുന്ന തരത്തിലാണ് ഇന്നത്തെ അവസ്ഥ. കൂടാതെ വേദ പണ്ഡിതന്മാർ എന്ന വിഭാഗം ദൈവരാജ്യത്തെ മനുഷ്യന്റെ ഉള്ളിൽ നിന്നും മനുഷ്യരുടെ ഇടയിലേക്ക് ആക്കിയിരിക്കുന്നു. ആമേൻ എന്ന പദത്തിന് പ്രത്യേകിച്ച് അർത്ഥം ഒന്നും കാണായ്കയാലാകണം ''ആമേൻ, ആമേൻ'' എന്ന യേശുക്രിസ്തുവിന്റെ പ്രയോഗം അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. ബൈബിളിൽ പരിവർത്തനങ്ങൾ വരുത്തുന്നതിൽ ഒരു തടസവും വാസ്തവത്തിൽ ഇല്ല എന്ന് അത് തെളിയിക്കുന്നു.

''അതിനോട് ആരെങ്കിഃലും കൂട്ടിയാൽ ഈ പുസ്തകത്തിൽ എഴുതിയ ബാധകളെ ദൈവം അവന്നു വരുത്തും, പ്രവചന പുസ്തകത്തിലെ വചനത്തിൽ നിന്ന് ആരെങ്കിലും വല്ലതും നീക്കിയാൽ ഈ പുസ്തകത്തിൽ എഴുതയിരിക്കുന്ന ജീവ വൃക്ഷത്തിലും വിശുദ്ധ നഗരത്തിലും അവനുള്ള അംശം ദൈവം നീക്കിക്കളയും. (വെളിപ്പാട്: 22: 18-20)''

മനുഷ്യന് അനുഗ്രഹം ലഭിക്കുന്നത് പലപ്പോഴും നേരിട്ട് ദൈവത്തിൽ നിന്നല്ല. മാതാപിതാക്കൾ യാക്കോബിനെ അനുഗ്രഹിക്കുന്നത് ബൈബിൾ രേഖപ്പെടുത്തിയിട്ടുണ്ട്. അതുപോലെ ഗുരുജനങ്ങൾക്കും അനുഗ്രഹിക്കാനുള്ള കഴിവുണ്ട്. അതിനെല്ലാം കാരണം അവരിൽ അന്തര്യാമിയായി, ആത്മാവായ ദൈവം ഇരിക്കുന്നു എന്നതാണ്. അതുപോലെ ശാപവും ലഭിക്കാം. ചുരുക്കത്തിൽ അന്തര്യാമിയായ ആത്മാവിന് അനുഗ്രഹിക്കാനും ശപിക്കാനും ശക്തിയുണ്ട്. അതുകൊണ്ട് സഹോദരനെ മൂഢാ എന്ന് വിളിച്ചാൽ അവനിലെ ആത്മാവ് കോപിച്ച് ശപിക്കുന്നു, അതിന്റെ ഫലമായി അവൻ അഗ്നി നരകത്തിരയാകുന്നു.

ഈ ലോകജീവിതത്തിൽ സംതൃപ്തിയുള്ളവർ വിരളമാണ്. എന്തുകിട്ടിയാലും പോരാ, പോരാ എന്ന ഒരു തോന്നൽ മനുഷ്യനെ ഭരിക്കുന്നു. ലൗകീക സുഖഭോഗങ്ങളിൽ ഉള്ള ആഗ്രഹങ്ങൾ അതൃപ്തിയുടെ തെളിവാണ്. ജഢീകാഭിലാഷങ്ങൾ ഉള്ളവർ തൃപ്തരല്ല. അത്തരക്കാർക്ക് ദൈവരാജ്യം ലഭ്യമല്ല. അതുകൊണ്ട് ദൈവരാജ്യം ഏവർക്കുമല്ല, വരം ലഭിച്ചവർക്കാണ് എന്ന് പറയുന്നു. ജഢീകാഭിലാഷങ്ങൾ, തൃപ്തനായ ഒരു വ്യക്തിക്കുണ്ടാകുന്നില്ല. ജഢീകാഭിലാഷങ്ങൾ പൊന്തിവരാത്ത ഒരവസ്ഥ മനുഷ്യനുണ്ടാകാൻ എന്തു ചെയ്യണം?. എന്തൊക്കെ നേടിയാലും മനസിന് മതിയെന്ന ഒരവസ്ഥയുണ്ടാകുന്നില്ല. വീണ്ടും വീണ്ടും എന്തൊക്കെയോ വേണമെന്ന് തോന്നിക്കൊണ്ടിരിക്കുന്നു. തൃപ്തനായിത്തീരാൻ എന്തു ചെയ്യണം എന്ന് യേശു പറഞ്ഞു. 'നീതിക്ക് വിശന്ന് ദാഹിക്കുന്നവർ ഭാഗ്യവാന്മാർ, അവർക്ക് തൃപ്തി വരും' (മത്തായി:-5:6). തന്നെക്കുറിച്ചുള്ള ദൈവത്തിന്റെ ഇഷ്ടമെന്ത്, താൻ എന്തൊക്കെ ചെയ്യണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത് എന്നൊക്കെ അന്വേഷിച്ച് അറിഞ്ഞ് അത് പ്രാവർത്തീകമാക്കുന്നവർക്ക് മാത്രമാണ് എന്നെങ്കിലും സംതൃപ്തിയുണ്ടാവാൻ പോകുന്നത്. അതുകൊണ്ട് ഒരാൾ ദൈവവിശ്വാസിയോ, പള്ളിയിൽ സ്ഥിരം വരുന്നവനോ, പള്ളിക്ക് സംഭാവനകൾ കൊടുക്കുന്നവനോ എന്നൊക്കെ മാത്രമല്ല നോക്കേ

ണ്ടത്, അദ്ദേഹം ദൈവേഷ്ടത്തിന് തന്നെത്തന്നെ സമർപ്പിച്ച് ജീവിക്കുന്നവനാണോ എന്നാണ്. ദൈവനീതിയറിയുന്നവനും അത് പ്രായോഗീകമാക്കുന്നവനുമാണോ എന്നാണ്.

ഇന്നത്തെ സുവിശേഷ പ്രഘോഷണത്തിൽ വിട്ടുപോകുന്ന ഒരു സുപ്രധാന കണ്ണിയാണ് നീതിയെന്ന് തോന്നുന്നു. ശുഷ്കമാണ് ഇന്നത്തെ ആത്മീയം എന്ന് പരസ്യമായി പലരും സമ്മതിക്കുകയില്ലെങ്കിലും മനസിൽ ആ സത്യം ഉണ്ട്. ദൈവേഷ്ടത്തിന് ഇന്ന് പ്രസക്തി കുറവാണ്. ദൈനം ദിന ജീവിതത്തിൽ അത് കുടുംബത്തിലായാലും, സമൂഹത്തിലായാലും തനിക്കും മറ്റുള്ളവർക്കും ഒരുപോലെ പ്രയോജനപ്പെടുന്ന ദൈവനീതിയുടെ പ്രായോഗീകത കുറഞ്ഞു വരുന്നു. ആത്മീയ മേഖലകളിൽ അതൃപ്തിയുടെ വൻതിരമാലകൾ കരയെ തല്ലിത്തകർത്തുകൊണ്ടിരിക്കുന്നു. ഈ അതൃപ്തിതന്നെയാണ് പലരേയും ദൈവ വിശ്വാസത്തിലേക്ക് തന്നെ നയിക്കുന്നത്. ഉണ്ണാനും ഉടുക്കാനും ഉണ്ടെങ്കിൽ മതിയെന്ന് വിചാരിക്ക എന്ന് വി.പൗലോസിനു പറയാം. കുടുംബം ഇല്ലാത്ത പൗലോസിനു അത്രമാത്രം മതിയാകും എന്ന് കരുതാം. വ്യക്തിപരമായ ആവശ്യങ്ങൾ, ആഗ്രഹങ്ങൾ, കുടുംബത്തിൽ ഓരോ അംഗങ്ങളുടേയും ആവശ്യങ്ങൾ ആഗ്രഹങ്ങൾ, അങ്ങനെ ഒരു നീണ്ട പട്ടിക തന്നെയുണ്ട്. ഈ അവസ്ഥയിൽ എങ്ങനെയാണ് സംതൃപ്തിയുണ്ടാകുക?. സംതൃപ്തിയില്ലാത്തവർക്ക് എങ്ങനെ സ്വർഗരാജ്യം അന്വേഷിക്കാൻ കഴിയും?. സ്വർഗരാജ്യത്തിന്റെ വചനങ്ങൾ ഇക്കൂട്ടർക്ക് മനസിലാകുകയേ ഇല്ല എന്ന് യേശു പറയുന്നു. പക്ഷെ യേശുവിന്റെ വാക്കുകളിൽ പലർക്കും വിശ്വാസം ഇല്ല. അതുകൊണ്ട് അവർ വചനം സ്വയം പഠിച്ച്, ഇപ്പോൾ മറ്റുള്ളവരെ പഠിപ്പിക്കുകയാണ്. സുവിശേഷം മനസിലാക്കാൻ എന്താണിത്ര പ്രയാസം? അതിൽ എന്താണ് രഹസ്യമുള്ളത്? അത് എല്ലാവർക്കും മനസിലാക്കാവുന്നതും, മനസിലാക്കേണ്ടതുമാണ് എന്നവർ കരുതുന്നു!.

ദൈവത്തെ വിളിച്ചപേക്ഷിക്കുന്ന വിശ്വാസികൾ അനവധിയാണ്. എന്നാൽ അവരിൽ ഭൂരിഭാഗവും ദൈവത്തെ അന്വേഷിക്കുന്നവരല്ല. അവരുടെ ആവശ്യം തികച്ചും ലൗകീകമാണ്. അതുകൊണ്ട് അവരുടെ അപേക്ഷകൾ ചെന്നെത്തുന്നത് ലൗകീകത്തിന്റെ അധിപന്റെ മേശയിലാണ്. ദൈവത്തിന് അനവധി ദൂതന്മാർ ഉണ്ട്. അവരെ ഓരോരുത്തരേയും ഓരോരോ ചുമതലകൾ ദൈവം ഏൽപിച്ചിട്ടുണ്ട്. ഭൗതീകലോകത്തിന്റെ ചുമതലകൾ നിർവ്വഹിക്കുന്നത് ഒരു പറ്റം ദൂതന്മാരാണ്. ദൈവത്തെ മുഖം കാണിക്കാനുള്ള അപേക്ഷകൾ മാത്രമാണ് ദൈവത്തിന്റെ മേശപ്പുറത്ത് എത്തുന്നത്. അങ്ങനെ അപേക്ഷ അയക്കുന്നവർ വിരളമാണ് എന്ന് ബൈബിൾ പറയുന്നു. 'ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാൻ ഉണ്ടോ എന്നറിയുവാൻ ദൈവം സ്വർഗത്തിലിരുന്ന് ഉറ്റു നോക്കുന്നു, ഇല്ല, ഒരുത്തനും ഇല്ല'. ഇതാണവസ്ഥ.

ദൈവനീതി അന്വേഷിക്കാത്തവർ, ദൈവേഷ്ടം പ്രവർത്തിക്കാത്തവർ സുവിശേഷ പ്രവർത്തനം നടത്തുന്നുണ്ട് എന്ന് യേശു പറയുന്നു. 'ഞാൻ നിങ്ങളെ ഒരു നാളും അറിഞ്ഞിട്ടില്ല, അധർമ്മം പ്രവർത്തിക്കുന്നവരെ, എന്നെ വിട്ട് പോകുവീൻ, എന്ന് ഞാൻ അവരോട് പറയും' എന്നും യേശു പറയുന്നു. 'കള്ളപ്രവാചകന്മാരെ സൂക്ഷിച്ചു കൊള്ളുവീൻ' എന്ന് പറഞ്ഞുകൊണ്ടാണ് യേശു തുടങ്ങുന്നത്. ദൈവനീതിയുടെ പ്രാധാന്യം ഇവിടെ യേശു വ്യക്തമാക്കുകയായിരുന്നു. യേശുവിന്റെ നാമത്തിൽ പ്രസംഗിച്ചവർ, യേശുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കിയവർ, യേശുവിന്റെ നാമത്തിൽ വീര്യപ്രവർത്തികൾ ചെയ്തവർ ഒക്കെയാണ് അധർമ്മം പ്രവർത്തിച്ചവരായി യേശു പറയുന്നത്. ദൈവനീതി ആചരിക്കാതെ, നീതിയുടെ ഫലം കാട്ടാതെ മറ്റുള്ളവരെ പഠിപ്പിക്കാനുള്ള ശ്രമം അധർമ്മമാണ് എന്ന് ചൂണ്ടിക്കാണിച്ചു തരുന്നതിലൂടെ ഓരോരുത്തരുടേയും ധർമ്മമെന്ത് എന്ന് അന്വേഷിച്ചറിഞ്ഞ് അത് ആചരിക്കേണ്ടുന്നതിന്റെ ആവശ്യകത വ്യക്തമാക്കുകയായിരുന്നു യേശുക്രിസ്തു. തന്റെ പർവ്വതപ്രസംഗത്തിൽ എല്ലാവരും ആചരിക്കേണ്ട പൊതു ധർമ്മത്തെക്കുറിച്ചാണ് യേ

ശുക്രിസ്തു പറയുന്നത്. ദൈവരാജ്യത്തിന്റെ മർമ്മങ്ങളല്ല അവിടെ പറഞ്ഞത്, മറിച്ച് ദൈവനീതിയെക്കുറിച്ചാണ്, ധർമ്മത്തെക്കുറിച്ചാണ് എന്നത് ശ്രദ്ധേയമാണ്. സുവി ശേഷത്തിന്റെ അടിത്തറ ധർമ്മാചരണമാണ്, സ്വർഗത്തിലേക്കുള്ള സോപാനം, സ്വധ ർമ്മം, എന്തെന്നറിഞ്ഞ് അതാചരിക്കുകയാണ്.

ധർമ്മത്തെക്കുറിച്ച് പൊതുവായ ചില കാര്യങ്ങൾ മാത്രമാണ് യേശു പറഞ്ഞത്. ഗുരു വിന്റെ ധർമ്മം എന്ത്? ശിഷ്യന്റെ ധർമ്മം എന്ത്?, ഭർത്താവിന്റെ ധർമ്മം എന്തൊ ക്കെ? ഭാര്യയുടെ ധർമ്മം എന്തൊക്കെ, മക്കളുടെ ധർമ്മം എന്തൊക്കെ? എന്നൊന്നും അവിടെ വിശദീകരിച്ചിട്ടില്ല. ലൗകീക ജീവിതത്തിനുവേണ്ടതെല്ലാം, സ്വദേശത്തും, വിദേശത്തും കഷ്ടപ്പെട്ട് കണ്ടെത്തുന്ന മനുഷ്യനോട് അവന്റെ നിത്യ സുഖത്തിനും ശാന്തിക്കും വേണ്ടത് അന്വേഷിക്കാൻ പറയേണ്ട കാര്യമുണ്ടോ?. ലൗകീകത്തിലുള്ള അത്യാർത്തി ആത്മീയത്തിലേക്കാക്കുമ്പോൾ എല്ലാം തനിയെ സംഭവിച്ചു കൊള്ളും. ആ ദാഹം, വിശപ്പ് ഒക്കെയുണ്ടാകുന്നതിനുമുമ്പ്, അവരോട് സുവിശേഷം പറഞ്ഞിട്ട് വലിയ പ്രയോജനമൊന്നും ഉണ്ടാകാൻ പോകുന്നില്ല എന്ന് യേശു തന്റെ പ്രവർത്തി യിലൂടെ കാണിച്ചു തന്നിട്ടുണ്ട്. അതായത് സുവിശേഷത്തിന്റെ മർമ്മങ്ങൾ പരസ്യ മായി പ്രസംഗിക്കാതെ രഹസ്യമായി ശിഷ്യന്മാർ മാത്രമുള്ളപ്പോൾ വിശദീകരിച്ചു കൊടുത്തു. അത് ശിഷ്യന്മാർ കേട്ടു എങ്കിലും പലതും അവർക്കും മനസിലാക്കാൻ പ്രയാസമായിരുന്നു എന്നവർ തന്നെ പറയുന്നുണ്ട്. ബൈബിൾ വായിക്കുന്നവരെല്ലാം സുവിശേഷത്തിന്റെ മർമ്മം ഗ്രഹിക്കാൻ വരം ലഭിച്ചവർ എന്ന ഒരു ധാരണ ഇന്ന് പര ക്കെയുണ്ട്. അതുകൊണ്ട് ചിലർ സുവിശേഷ പ്രവർത്തകരായി മാറുന്നു. അത്തരക്കാ രെക്കുറിച്ചാണ് 'അധർമ്മം പ്രവർത്തിച്ചവർ' എന്ന് യേശു പറയുന്നത്. 'എനിക്കു മുൻപേ വന്നവർ കള്ളന്മാരും കവർച്ചക്കാരും ആയിരുന്നു'. എനിക്ക് പിൻപേ വരുന്ന വരിൽ 'കള്ളപ്രവാചകന്മാർ' ഉണ്ടാകും സൂക്ഷിച്ചുകൊള്ളുക എന്ന് യേശുക്രിസ്തു മുന്നറിയിപ്പ് നൽകി.

ക്രിസ്തീയ ജീവിതത്തിൽ മുഖ്യമായത് ദൈവ നീതിതന്നെയാണ്. നീതിയനുസരിച്ച് ജീവിക്കുന്ന 'നീതിമാൻ പ്രയാസേന രക്ഷപ്രാപിക്കുന്നു എങ്കിൽ' എന്നാണ് വി. പത്രോസ് പറഞ്ഞത്. എത്രവലിയ പാപിയാണെങ്കിലും ദൈവത്തിന്റെ നീതിയിലേക്ക് മടങ്ങുകയും അതാചരിക്കുകയും ചെയ്തു വരുമ്പോൾ അവനിൽ ആന്തരീക ശുദ്ധീ കരണം സംഭവിക്കുന്നു. മുൻപ് എന്ത് ചെയ്തു, എന്തായിരുന്നു എന്നതിനെക്കാൾ ഉപരി ദൈവം നോക്കുന്നത് ഇപ്പോൾ എന്താണ് എന്തായിത്തീർന്നിരിക്കുന്നു എന്നാ ണ്. അതുകൊണ്ട് എത്രവലിയ കൊടും പാപിയായിരുന്നാലും, നീതിയിലൂടെ അവന് വിശുദ്ധീകരണം പ്രാപിക്കാം.

ദൈവത്തിൽ നിന്നും പലതും ആഗ്രഹിക്കുന്നവർക്ക് ദൈവത്തെ എങ്ങനെ പ്രസാദി പ്പിക്കാം എന്ന് ചിന്തിക്കാൻ കഴിയില്ല. കാരണം അവന്റെ മനസിൽ നിറഞ്ഞു നിൽ ക്കുന്നത് അവന്റെ ആവശ്യങ്ങളും, ആഗ്രഹങ്ങളും, അത്യാഗ്രഹങ്ങളുമൊക്കെയാണ്. അവരുടെ പാട്ടും പ്രാർത്ഥനയുമെല്ലാം ലക്ഷ്യമാക്കുന്നത് ഭൗതീക വസ്തുക്കളാണ്, അല്ലാതെ ദൈവമല്ല. ലൗകീകമായ എല്ലാറ്റിലും ഒരു തൃപ്തി വന്നവന് പിന്നെ ഒന്നിനോടും താത്പര്യമില്ലായ്കയാൽ അവന്റെ മനസ് ദൈവത്തിൽ ഉറയ്ക്കാൻ സാ ദ്ധ്യതയുണ്ട്. ബൈബിൾ പറയുന്ന ജഡീകാഭിലാഷം ആത്മാഭിലാഷത്തിന്റെ ശത്രു വാണ്. ജഡീകാഭിലാഷം ഉള്ളവർക്ക് ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയില്ല. ദൈവ ത്തെ പ്രസാദിപ്പിക്കാത്തവർക്ക് വരം ലഭിക്കില്ല, വരം ലഭിക്കാത്തവർക്ക്, സുവിശേഷ ത്തിന്റെ വചനം സ്വീകരിക്കാൻ കഴിയില്ല, അതുകൂടാതെ ഒരിക്കലും ദൈവരാജ്യം അവകാശമാക്കാൻ കഴിയില്ല. ഇങ്ങനെ വരുമ്പോൾ സൂത്രത്തിൽ അത് സമ്പാദി ക്കാനുള്ള വഴി കണ്ടെത്തുക മനുഷ്യ സഹജമാണ്. അത്തരത്തിലുള്ള ഒരു വിശാ ലമായ വഴി ഇന്ന് പ്രചാരത്തിലുണ്ട്. അതിലൂടെ സഞ്ചരിക്കുന്നവർ കോടികളുമാണ്.

തന്നെ ഏൽപ്പിച്ചിരിക്കുന്ന താലന്ത് എന്ത്?, അത് എങ്ങനെയാണ് വ്യാപാരം ചെയ്യേണ്ടത് എന്ന് അന്വേഷിച്ചറിയേണ്ടിയിരിക്കുന്നു. അത് വ്യാപാരം ചെയ്യാതിരിക്കുന്നതും, മറ്റുള്ളവരെ ഏൽപിച്ചിരിക്കുന്ന താലന്തുകൾ വ്യാപരം ചെയ്യുന്നതും ഒരു പോലെ അധർമ്മമാണ്. അഥവാ ശിഷ്യൻ അവന്റെ ധർമ്മം ചെയ്യാതിരിക്കലും ഗുരുവിന്റെ ധർമ്മം ചെയ്യലും ഒരു പോലെ പാപമാണ്, അധർമ്മമാണ്. അതുകൊണ്ടാണ് 'അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെവിട്ട് പോകുവീൻ' എന്ന് യേശുക്രിസ്തു പറയുന്നത്. സുവിശേഷപ്രചരണം സത്ക്കർമ്മമാണ്, അത് ഏവരും ചെയ്യേണ്ടതാണ് എന്നുള്ള ഇന്നത്തെ ധാരണകൾ പരിശോധിക്കപ്പെടേണ്ടതാണ്.

മനുഷ്യൻ മനുഷ്യനോട് ചെയ്യുന്നതെല്ലാം ദൈവത്തോട് തന്നെയാകയാൽ മനുഷ്യന്റെ ദൈനം ദിന ജീവിതത്തിലെ പ്രവർത്തികളും ചിന്തകളുമെല്ലാം ദൈവനീതിക്കനുസരിച്ചാകണം, അല്ലാത്തപക്ഷം ഒരിക്കലും ക്ഷമിക്കപ്പെടാത്ത പാപങ്ങൾ ചെയ്യാനും, ദൈവകോപത്തിന്നിരയാകാനും ഇടയാകും. അങ്ങനെ വരുമ്പോൾ രക്ഷ (ദൈവ രാജ്യം) അവന് അന്യവും അപ്രാപ്യവും ആയിത്തീരുന്നു. അതുകൊണ്ട് സർവ്വശക്തനായ ദൈവത്തിന് ആരാധനാലയത്തിൽ വെച്ച് ബലിയർപ്പിക്കുന്നതിനുമുൻപേ സഹോദരന് വിഷമമുണ്ടാക്കുന്നതെന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ, ചെയ്തിട്ടുണ്ടെങ്കിൽ ആദ്യമെ പോയി അതിനു പ്രതിവിധി ചെയ്തതിനുശേഷം വന്ന് ബലിയർപ്പിക്കുകയെന്നാണ് യേശുക്രിസ്തു പറഞ്ഞത്. മനുഷ്യന്റെ ആരാധനയ്ക്കും ബലിയർപ്പണത്തിനും ഒക്കെയുള്ളതിനെക്കാൾ പ്രസക്തിയുള്ളത് മറ്റുള്ളവരോടുള്ള പെരുമാറ്റത്തിന്നാണ് എന്ന് യേശു സൂചിപ്പിക്കുന്നു. അദൃശ്യനും അജ്ഞാതനുമായ ദൈവത്തിനുള്ള ആരാധനയേക്കാൾ പ്രസക്തം മനുഷ്യനിൽ അന്തർയാമിയായി വസിക്കുന്ന ദൈവത്തിനുള്ള സേവനങ്ങളാണ്. ദൈവനീതിയുടെ പ്രസക്തിയും ഇവിടെയാണ്. ഒരിക്കലും ക്ഷമിക്കപ്പെടാത്ത പാപം മനുഷ്യൻ ചെയ്യാൻ ഇടയാകുന്നത് മനുഷ്യനിലെ ആത്മാവിനോട് (ദൈവത്തോട്) ആണ്.

ദൈവത്തെ സ്നേഹിക്കുന്നു എന്ന് പറയുകയും സഹോദരനെ പകക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു എന്ന് വി. യോഹന്നാൻ പറഞ്ഞത് ശ്രദ്ധിക്കുക. ദൈവത്തെ അറിയുന്നവൻ സഹോദരനിൽ അന്തര്യാമിയായ ആത്മാവിനേയും അറിയണം. അതറിയാത്തവർ ദൈവത്തെ അറിഞ്ഞിട്ടില്ല, എന്നിട്ടും ദൈവത്തെ അറിഞ്ഞു എന്ന് പറയുകയാൽ അവൻ കള്ളനാണ്, അവൻ പറയുന്നത് അസത്യമാണ്. മനുഷ്യനിൽ വസിക്കുന്ന ആത്മാവിനെ ദൈവമെന്നറിയാത്തവർ പലരും, യേശു മാത്രമാണ് യഥാർത്ഥ ദൈവം എന്ന് പറയുന്നു. യേശു എന്ന മനുഷ്യപുത്രനിൽ മാത്രം ദൈവത്തെ കാണുന്നവർ, അറിയുന്നവർ, മറ്റുള്ളവരിലെ ദൈവത്തെ നിന്ദിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്നു. ആത്മാവാണ് ദൈവം, ഒരു വ്യക്തിയല്ല. ആത്മാവ് ഒരു ഖര വസ്തുവല്ല, രൂപമില്ല. മനസിനും ബുദ്ധിക്കും ഗ്രഹിക്കാൻ കഴിയാത്ത വിധം സൂക്ഷ്മമാണത്. ആകാശം അനന്തമായി സർവ്വദാ വ്യാപരിച്ചിരിക്കുന്നതുപോലെ ആത്മാവും സർവ്വദാ അനന്തമായി വ്യാപിച്ചിരിക്കുകയാണ്. അതുകൊണ്ട് ദൈവം അതാ അവിടെ എന്നോ, ഇതാ ഇവിടെ എന്നോ, ഏതെങ്കിലും ഒരു വ്യക്തിയെ ചൂണ്ടിക്കാട്ടി അതാ ദൈവമെന്നോ പറയാൻ കഴിയില്ല. അങ്ങനെ പറയുന്നവർ എല്ലാം ദൈവത്തെ അറിയാത്തവരാണ്. ദൈവത്തെ ഭൂമിയിലോ, ആകാശത്തിലോ, സ്വർഗത്തിലോ പരിമിതപ്പെടുത്തുന്നവൻ അജ്ഞാനിയാണ്. ആത്മാവ് അപരിമിതമാണ്. ദൈവത്തിന്റെ വലതുഭാഗം ഇടതുഭാഗം എന്നൊക്കെ പറയുന്നത് ആപേക്ഷീകം മാത്രമാണ്, ആത്മീയ ശിശുക്കൾക്ക് വേണ്ടിമാത്രമാണത്.

ത്രിത്വത്തിലെ മൂന്നാമത്തെ ആളത്വം എന്നൊക്കെ ആത്മാവിനെക്കുറിച്ച് പറയുമ്പോൾ പരിമിതപ്പെടുകയാണ് ചെയ്യുന്നത്. അനന്തമായ ആകാശം ഏവർക്കും മനസിലാക്കാൻ എളുപ്പമാണ്, അതിനൊരു വ്യക്തിത്വം, ആളത്വം എങ്ങനെ കൽപിക്കും? അനന്തമായ ആത്മാവും ആകാശത്തെപ്പോലെയാണ്. ആകാശം സർവ്വവ്യാപിയാണ്, അതില്ലാത്ത ഇടം എവിടെയും ഇല്ല. സയൻസ് പഠിച്ചവർക്ക് ഇത് എളുപ്പത്തിൽ മന

സിലാകും, അല്ലാത്തവർക്ക് അൽപം പ്രയാസമുണ്ട്. ആകാശം സർവ്വവ്യാപിയായിരിക്കുന്നതുപോലെ ആത്മാവും സർവ്വവ്യാപിയായിരിക്കുന്നു.

സുവിശേഷത്തെ, യേശു ക്രിസ്തു കേന്ദ്രീകൃതമാക്കുമ്പോൾ, പിതാവായ ആത്മാവിന്റെ പ്രസക്തി കുറയുന്നു, മനുഷ്യനിൽ അന്തര്യാമിയായ ആത്മാവിന്റെ പ്രസക്തിയും കുറയുന്നു. ദൈവനീതിയെന്തെന്നു പോലും അറിയാത്ത അവസ്ഥയാണ് ഇന്നുള്ളത്. ഭാര്യ ഭർത്താവിനോട് എങ്ങനെ വർത്തിക്കണം, ഭർത്താവ് ഭാര്യയോടും, അമ്മയപ്പന്മാരോടും, ഗുരുക്കന്മാരോടും എങ്ങനെ പെരുമാറണം എന്നൊന്നും അറിയാത്ത അവസ്ഥയിലാണ് ഇന്ന്. കുട്ടികൾ മാതാപിതാക്കളോട്, മുതിർന്നവരോട്, അദ്ധ്യാപകരോട്, ആത്മീയാചാര്യന്മാരോട്, വയോവൃദ്ധന്മാരോട് ഒക്കെ എങ്ങനെ ഇടപഴകണം എന്ന് അറിയാത്ത അവസ്ഥയിലാണിന്ന്. അതൊക്കെ അവരെ പഠിപ്പിക്കേണ്ടവർ അതിനെക്കുറിച്ച് അജ്ഞരുമാണ്.

ദൈവം സർവ്വവ്യാപിയാണ്. ആ സർവ്വവ്യാപിത്വത്തെ ഈഅടുത്തകാലത്ത് ഒരു പ്രാസംഗീകൻ വ്യാഖ്യാനിച്ചത് ഇപ്രകാരമായിരുന്നു. അദ്ദേഹത്തിന്റെ അറിവിലെ ദൈവം ഒരു മനുഷ്യരൂപത്തിൽ ആയിരുന്നു. ഈ അനന്തമായ അഖിലാണ്ഡത്തിലെവിടെ വേണമെങ്കിലും നൊടിയിടകൊണ്ട് എത്താൻ ദൈവത്തിനു കഴിയും. ''അത്രയ്ക്ക് സ്പീടാണ് ദൈവത്തിന്''. ദൈവത്തിന്റെ സർവ്വവ്യാപിത്വത്തേക്കുറിച്ച് അദ്ദേഹം അറിഞ്ഞത് പറയുന്നതിലൂടെ കേൾക്കുന്ന അനേകരും ഈ വിഢിത്തരം വിശ്വസിക്കാൻ ഇടയാകുന്നു. ആത്മാവായ ദൈവത്തെക്കുറിച്ച് കൂടുതലൊന്നും ആ പ്രാസംഗീകനറിയില്ല എന്ന് വ്യക്തം. ആത്മാവ് ഒരു വസ്തുവല്ല, അനന്തമായ ആകാശത്തെക്കാൾ സൂക്ഷ്മവും അനന്തവുമായ സത്തയാണത്, സത്യമാണത്, ശുദ്ധബോധമാണത്. ആകാശത്തെ ധരിച്ചിരിക്കുന്നതാണാത്മാവ്. ആ ആത്മാവിലാണ് ''വചനം'' പ്രകടീഭവിക്കുന്നത്. വചനം (Word) ആത്മാവിന്റെ സങ്കൽപത്താൽ സൂക്ഷ്മഭാവത്തിൽ നിന്നും സ്ഥൂലഭാവത്തിലേക്ക് പ്രകടമാകുന്നതാണ് സൃഷ്ടി. വസ്തുക്കൾ (മാറ്റർ) ഉണ്ടാകുന്നത് വചനത്തിൽ നിന്നാണ്, വചനം ജഡമായിത്തീരുന്നു. വചനം അതിന്റെ സൂക്ഷ്മഭാവത്തിൽ നിന്നും സ്ഥൂലരൂപത്തിലേക്ക് പ്രകടീഭവിക്കുന്നതാണ് സൃഷ്ടി. വസ്തുക്കൾ അതിന്റെ സൂക്ഷ്മരൂപത്തിൽ പരമാണുക്കളാണ് (അണുക്കളല്ല). ഈ പരമാണുക്കൾ കൂടിച്ചേർന്ന് ജഡവസ്തുക്കളായിത്തീരുന്നു.

ഇത്തരം തെറ്റായ ധാരണകൾ ഉണ്ടാകാതിരിക്കാനും അഥവാ ഉണ്ടായാൽ അതിനെ തിരുത്താനും ഒരു മാർഗം വി.പൗലോസ് പറഞ്ഞിരുന്നു, പക്ഷെ അത് അംഗീകരിക്കാൻ പലരും തയ്യാറാകുന്നില്ല എന്ന് മാത്രമല്ല മറ്റുള്ളവരെ അതിന് അനുവദിക്കുന്നുമില്ല. എല്ലാ തിരുവെഴുത്തും ദൈവശാസ്ത്രീയമാകയാൽ ദൈവത്തിന്റെ മനുഷ്യൻ (ഭക്തൻ) സകല സൽപ്രവർത്തികൾക്കും വക പ്രാപിച്ച് തികഞ്ഞവൻ ആകേണ്ടതിന് ഉപദേശത്തിനും, ശാസനത്തിനും, ഗുണീകരണത്തിനും, നീതിയിലെ അഭ്യാസത്തിനും, പ്രയോജനമുള്ളത് ആകുന്നു. (2.തീമോ: 3:16-17)

ദൈവം ഒരു ദേശത്ത് മാത്രം ഒരു ജാതിയോട് ഇടപെട്ടിരുന്നു, അവരെ സംരക്ഷിക്കുകയും, നയിക്കുകയും ചെയ്യുന്നു എന്ന് വിശ്വസിച്ചിരുന്ന ഒരു ജനതയെയാണ് ബൈബിൾ ചിത്രീകരിക്കുന്നത്. മറ്റുദേശക്കാരും, അവരുടെ ദൈവവും എല്ലാം അസത്യം എന്ന് പഠിപ്പിക്കാനാണ് അന്നത്തെ പ്രവാചകന്മാർ ശ്രമിച്ചത്. എന്നാൽ അതിൽ നിന്നും വ്യത്യസ്ഥമായ കാഴ്ച്ചപ്പാടാണ് മലാഖി പ്രവാചകനുണ്ടായിരുന്നത്. സൂര്യന്റെ ഉദയം മുതൽ അസ്തമനം വരെ ജാതികൾ എന്റെ നാമത്തിന് ധൂപവും നിർമ്മലമായ വഴിപാടും കഴിച്ചു വരുന്നു എന്ന് യെഹോവ പറഞ്ഞതായി മലാഖി പ്രവാചകൻ രേഖപ്പെടുത്തുന്നു.

മനുഷ്യന്റെ ഈ ലോകജീവിതത്തിന് ദൈവം നിശ്ചയിച്ച ഒരു ലക്ഷ്യമുണ്ട്. മനുഷ്യൻ സ്വയം തീരുമാനിക്കുന്ന ചില ലക്ഷ്യങ്ങളുമുണ്ട്. ദൈവ നിശ്ചയം മനുഷ്യന് നഷ്ടപ്പെട്ട അവന്റെ പൂർവ്വാവസ്ഥ നേടിയെടുക്കുകയാണ്. എന്നാൽ മനുഷ്യൻ ഇഷ്ടപ്പെടുന്നത് അവന്റെ ആഗ്രഹങ്ങളുടെ പൂർത്തീകരണമാണ്. ദൈവത്തിന്റെ പദ്ധതിയിൽ ജീവിക്കുന്നവർക്ക് സ്വന്ത ഇഷ്ടം ബലികഴിക്കേണ്ടി വരും, പകരം ദൈവേഷ്ടത്തിന് സമർപ്പിക്കേണ്ടിയും വരും. മനുഷ്യന് ഇഷ്ടമുള്ളത് തിരഞ്ഞെടുക്കാൻ ദൈവം പൂർണ്ണ സ്വാതന്ത്ര്യം നലികിയിട്ടുണ്ട്. ജീവന്റെ വൃക്ഷത്തിലേക്ക് അവന് സഞ്ചരിക്കാം, നന്മതിന്മകളേക്കുറിച്ചുള്ള തിരിച്ചറിവിന്റെ വൃക്ഷത്തിലേക്കും അവന് സ്വന്ത ഇഷ്ടപ്രകാരം സഞ്ചരിക്കാം. ഒന്ന് (ജീവവൃക്ഷത്തിലേക്ക്) ദൈവേഷ്ടവും മറ്റേത് (നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിലേക്ക്) തന്നിഷ്ടവുമാണ്.

മൃഗങ്ങൾക്ക് അതിന്റെ സഹജ വാസനക്കനുസരിച്ചു മാത്രമേ ജീവിക്കാൻ കഴിയൂ. ജന്മവാസനകളിൽ നിന്നും സ്വാതന്ത്ര്യം പ്രാപിക്കാൻ മൃഗങ്ങൾക്ക് കഴിയില്ല. എന്നാൽ സൃഷ്ടിയിൽ മനുഷ്യന് മാത്രം അതിനുള്ള സ്വാതന്ത്ര്യം ദൈവം നൽകിയിട്ടുണ്ട്. ആഗ്രഹങ്ങൾ ദൈവസൃഷ്ടിതന്നെയാണ്. മനുഷ്യനിലെ ആഗ്രഹങ്ങളുടെ ദേവൻ (കാമദേവൻ) പ്രചോദിപ്പിക്കുന്നതിനനുസരിച്ച് പ്രവർത്തിക്കുന്ന മനുഷ്യനായാണ് ആദാമിനെ ബൈബിളിൽ ചിത്രീകരിച്ചിരിക്കുന്നത്. കാണ്മാൻ നല്ലതും തിന്മാൻ രുചിയുള്ളതുമായ ഫലം ഉള്ളിൽ സാത്താനെ ഉണർത്തുന്നു. അതു തിന്നാനുള്ള ആഗ്രഹമായി വളരുന്നു, ആദാമിന്റേയും ഹവ്വയുടേയും അധഃപതനത്തിനത് കാരണമായിത്തീരുന്നു.

യേശുക്രിസ്തു ക്രൂശുമരണം വരിക്കരുത് എന്ന് യേശുവിനോട് പറഞ്ഞ പത്രോസിൽ ഈ കാമദേവനെ (സാത്താനെ) യേശു ക്രിസ്തു കാണുന്നു, 'സാത്താനെ നീ എനിക്ക് ഇടർച്ചയാകുന്നു എന്നെ വിട്ട് പോകുക' എന്ന് പറയുന്നു.

കാണ്മാൻ നല്ലതും തിന്മാൻ രുചിയുള്ളതുമായ ഫലം സാത്താനെ ഉള്ളിൽ ഉണർത്തുന്നു. അതു തിന്നാനുള്ള ആഗ്രഹമായി വളരുന്നു. ആദാമിന്റേയും ഹവ്വയുടേയും അധഃപതനത്തിനത് കാരണമായിത്തീരുന്നു.

മനുഷ്യൻ ഒന്നും ആഗ്രഹിക്കാതിരിക്കണോ? ദൈവത്തിന്റെ ഇഷ്ടം ഏതും മനുഷ്യന് സ്വീകരിക്കാം. അഥവാ മനുഷ്യൻ ആഗ്രഹിക്കുന്നത് ദൈവത്തിന്റെ ആഗ്രഹമായിരിക്കണം, ഇഷ്ടമായിരിക്കണം. ദൈവത്തിന്റെ പദ്ധതി, ആഗ്രഹം ഒരോരുത്തരെക്കുറിച്ചും വ്യത്യസ്ഥമായിരിക്കും. അത് എന്താണ് എന്ന് 'തിരിച്ചറിയാൻ മനസുപുതുക്കി രൂപാന്തരപ്പെടുവീൻ' എന്ന് ബൈബിൾ പറയുന്നു. ദൈവേഷ്ടം അറിയാതെ സ്വന്ത ഇഷ്ടത്തിന് ചെയ്യുന്നതെന്തും അവന്റെ അധഃപതനത്തിലേക്കേ നയിക്കു എന്നാണ് ആദാമിലൂടെ പഠിപ്പിക്കുന്നത്. 'മുൻപേ ദൈവത്തിന്റെ നീതി അന്വേഷിപ്പീൻ' എന്ന് പറഞ്ഞതിന്റെ പ്രസക്തി ഇവിടെയാണ്. ഒരാൾ വിശ്വാസിയായിരിക്കാം, ന്യായപ്രമാണ പണ്ഡിതനായിരിക്കാം, വലിയ പ്രാസംഗീകനായിരിക്കാം, മഹാ പുരോഹിതനായിരിക്കാം എങ്കിലും ദൈവനീതിക്കനുസരിച്ച് ജീവിക്കുന്നില്ലെങ്കിൽ അവർ സ്വർഗരാജ്യത്തിലേക്ക് കടക്കുന്നില്ല എന്നാണ് യേശു പറഞ്ഞത്.

അധഃപതനത്തിലേക്ക് പോകാൻ ഇടയാകുന്നതെന്തും പാപമാണ്. ഉന്നതിയിലേക്ക് എത്തിക്കുന്നതെന്തും പുണ്യമാണ്. പാപത്തിന്റെ ഫലം കുറയ്ക്കാൻ പുണ്യം സഹായകമാണ്. അവരവർ ചെയ്യേണ്ട ധർമ്മം കൃത്യമായി ചെയ്യുക, മറ്റുള്ളവർക്ക് ചെയ്യാൻ വിധിച്ചത് ചെയ്യാതിരിക്കുക അതാണ് ധർമ്മത്തിന്റെ ഗതി. മറ്റുള്ളവരുടെ ധർമ്മം ചെയ്യുന്നത് പാപത്തെക്കാൾ ഭയാവഹമാണ്. മനുഷ്യന്റെ ഉന്നതിയിലേക്കുള്ള പരിണാമം ധർമ്മാചരണത്തിലൂടെ മാത്രം സംഭവിക്കുന്നു. അതുകൊണ്ടാണ് യേശുക്രിസ്തു പറഞ്ഞത്:– 'എന്നെ കർത്താവേ, കർത്താവേ എന്ന് വിളിക്കുന്നവൻ ഏവനുമല്ല, സ്വർഗ

സ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനെത്രെ സ്വർഗരാജ്യത്തിൽ കടക്കു ന്നത്. യേശുവിനെ കർത്താവേ, കർത്താവേ എന്ന് വിളിച്ച് പ്രാർത്ഥിക്കുന്നവർ അന വധിയാണ്. സ്വർഗരാജ്യത്തിന്, രക്ഷക്ക്, പക്ഷെ ഇത് പര്യാപ്തമല്ല എന്ന് യേശു പറ യുന്നു. പ്രാർത്ഥനയല്ല മുഖ്യം പിതാവിന്റെ ഇഷ്ടം ചെയ്യുക(ദൈവനീതി പ്രവർത്തി ക്കുക) എന്ന പ്രവർത്തിയാണ് എന്നാണിവിടെ യേശുക്രിസ്തു പറഞ്ഞത്. പ്രാർത്ഥ ന വാസ്തവത്തിൽ കുറെ യാചനകളാണ്, സ്തുതികളാണ്. അതിന്റെയെല്ലാം ല ക്ഷ്യം പലപ്പോഴും സ്വാർത്ഥവും, ലൗകീകവുമായിരിക്കും.

അതുകൊണ്ട് ദൈവത്തിന്റെ ഓരോരുത്തരെക്കുറിച്ചുമുള്ള പദ്ധതി അറിയുകയാണ് ആദ്യം വേണ്ടത്. അതറിഞ്ഞ് അത് ചെയ്യുന്നതാണ് യഥാർത്ഥത്തിലുള്ള ആരാധന. ഓരോരുത്തരുടേയും ആത്മീയ ഉന്നതിക്കുവേണ്ടി അനുഷ്ഠിക്കേണ്ട ധർമ്മങ്ങൾ അവ രുടെ ദൈവത്തോടുള്ള ആരാധനതന്നെയാണ്. ലൗകീക കർമ്മങ്ങൾ പോലും ദൈവ പ്രസാദത്തിനുള്ള ആരാധനയാക്കി മാറ്റാൻ അറിയുന്നവർക്ക്, എളുപ്പത്തിൽ പ്രസാദം (വരം) ലഭിക്കാൻ ഇടയാകുന്നു. ധർമ്മാചരണത്തിന് ഈ കാലഘട്ടത്തിൽ വേണ്ടത്ര പ്രാധാന്യം കൊടുക്കുന്നുണ്ടൊ എന്ന് സംശയമാണ്. അതിന്റെ ഫലമായി പാട്ടും പ്രാ ർത്ഥനയും ഒക്കെ ചേർന്നുള്ള ഒരു പാരമ്പര്യ ശൈലിയിലുള്ള ആരാധനാക്രമം നില വിലുണ്ടെങ്കിലും ദൈനം ദിന ജീവിതശൈലിയോട് ഒട്ടിനിൽക്കുന്നതും, ജീവിതത്തി ന്റെ കാതലായതുമായ ധർമ്മാചരണമെന്ന ആരാധനാ രീതി കുറഞ്ഞു വരുന്നു. ദൈ വനീതിയുടെ ആചരണം ആരാധനതന്നെയാണ്. ദൈവനീതിയെന്നും, നീതിയെന്നും, പുണ്യമെന്നും, ധർമ്മമെന്നും ഒക്കെ പറയപ്പെടുന്ന ദൈവേഷ്ടം പ്രവർത്തിക്കുന്നവർ നീതിമാൻ എന്ന് വിളിക്കപ്പെടുന്നു. അല്ലാത്തവർ, തന്നിഷ്ടം പോലെ ജീവിക്കുകയാൽ ദുഷ്ടന്മാർ (ദുഷിച്ചവർ) എന്ന് വിളിക്കപ്പെടുന്നു.

ദൈവരാജ്യം നീതിമാന്മാർക്ക്, ബലവാന്മാർക്ക് ലഭിക്കുന്നു. ബലവാന്മാർ സ്വർഗരാജ്യ ത്തെ ബലാൽക്കാരേണ കീഴടക്കുന്നു. 'സ്വർഗരാജ്യത്തിലെ ഏറ്റവും ചെറിയവൻ സ് നാപക യോഹന്നാനേക്കാൾ വലിയവനായിരിക്കണം' എന്ന് പറഞ്ഞതിലൂടെ സ്വർ ഗരാജ്യത്തിന്നവകാശിയാകുന്ന ഒരാൾ, സ്നാപകയോഹന്നാനേപ്പോലെയെങ്കിലും ആ യിത്തീരണമെന്നാണ്. ചെറുപ്പം മുതലെ നിർജ്ജന പ്രദേശത്ത് (വനാന്തരങ്ങളിൽ) കഠിന തപസനുഷ്ഠിച്ചിരുന്ന സ്നാപക യോഹന്നാന്റെ ദൗത്യം യേശുക്രിസ്തുവി ലേ ക്ക് രക്ഷക്കായി മനുഷ്യരെ പ്രാപ്തരാക്കുകയും, തയ്യാറാക്കുകയുമായിരുന്നു. അതി ലുപരി തന്റെ ജീവിതലക്ഷ്യം (സ്വർഗരാജ്യ പ്രാപ്തി) നേടുകയും യോഹന്നാന്റെ ല ക്ഷ്യമായിരുന്നു. സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ വലിയവൻ, പ്രവാചകന്മാരിൽ ശ്രേ ഷ്ഠൻ ഇതൊക്കെയാണ് യോഹന്നാനെക്കുറിച്ച് യേശു ക്രിസ്തു പറഞ്ഞത്.

പക്ഷെ ഈ സത്യം അംഗീകരിക്കാൻ പലരും തയ്യാറല്ല. മനുഷ്യന് സാദ്ധ്യമല്ലാത്തത് ഒരിക്കലും യേശു പറയുകയില്ല എന്നാണവർ കരുതുന്നത്. അതുകൊണ്ട് വിശാല മായ ഒരു പാതയും അതിലൂടെ സഞ്ചരിക്കുന്ന പലരും ഉണ്ടാകാനിടയാകുന്നു. യേ ശുക്രിസ്തു പറഞ്ഞ ചില കാര്യങ്ങൾ മനസിലാക്കിയാൽ മാത്രമെ ഇതെങ്ങനെ സാ ധ്യമാകും എന്നറിയാൻ കഴിയൂ.

മനുഷ്യൻ മരണമില്ലാത്ത ദൈവത്തിന്റെ പ്രതിരൂപമാകയാൽ അവൻ ഒരിക്കലും മരി ക്കുന്നില്ല എന്ന സത്യം യേശുക്രിസ്തു പറയുന്നുണ്ടെങ്കിലും പലരും അതംഗീകരി ക്കുന്നില്ല. അബ്രാഹാമിന്റേയും ഇസ്സാക്കിന്റേയും ദൈവം മരിച്ചവരുടെ ദൈവമല്ല. അ വർ ജീവിക്കുന്നു, അതുകൊണ്ട് ദൈവം മരിച്ചവരുടെ ദൈവമല്ല ജീവിക്കുന്നവരുടെ ദൈവമാണ്. യേശുവിന്റെ ദിവസം അബ്രാഹാം കണ്ട് സന്തോഷിച്ചിരിക്കുന്നു. തുട ങ്ങിയ യേശുക്രിസ്തുവിന്റെ പ്രസ്താവനകൾ ഇന്ന് പലരും മനസിലാക്കാത്ത ഒരു സത്യത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്. ആ സത്യത്തെ ഊട്ടിയുറപ്പിക്കാൻ സ്നാപ ക യോഹന്നാനായി വന്നത് ഏലിയാപ്രവാചകനായിരുന്നു എന്നും യേശുക്രിസ്തു

പറയുന്നു. പുനർജന്മത്തിൽ ശിഷ്യന്മാർക്ക് എന്തു സംഭവിക്കും എന്നും യേശുക്രിസ്തു പറയുന്നു. ഒരിക്കൽ മാത്രം ഈ ഭൂമിയിൽ ജീവിതം എന്ന വിശ്വാസത്തിന് യേശുക്രിസ്തു അടിത്തറയിടുന്നില്ല എന്ന് മാത്രമല്ല ആ ധാരണയെ പൊളിക്കുകയാണ് ചെയ്തത്. 'നിങ്ങൾക്ക് പരിഗ്രഹിക്കാൻ മനസുണ്ടെങ്കിൽ വരുവാനുള്ള ഏലിയാവ് അവൻ തന്നെ' എന്ന് യോഹന്നാനെക്കുറിച്ച് യേശുക്രിസ്തു പറഞ്ഞത് പുനർജ്ജന്മത്തെ പിൻതാങ്ങിക്കൊണ്ടാണ്.

ഒരു ശരീരത്തിൽ മാത്രമുള്ള ഒരു ജീവിതം കൊണ്ട് യോഹന്നാൻ സ്നാപകനെപ്പോലെയെങ്കിലും ആയിത്തീരാൻ ആർക്കും കഴിയില്ല. അങ്ങനെയാകാത്തവർ ആരും സ്വർഗരാജ്യത്തിൽ പ്രവേശിക്കുന്നുമില്ല. അതുകൊണ്ട് ഒന്നിലധികം ശരീരത്തിലുള്ള ജീവിതം ദൈവം മനുഷ്യന് നൽകിയിട്ടുണ്ട് എങ്കിലും അത് ഓർമ്മിക്കായ്കയാൽ ചിലർ അംഗീകരിക്കുന്നില്ല. രക്ഷപ്രാപിക്കാൻ വേണ്ട വിശുദ്ധീകരണം പ്രാപിക്കാൻ, സത്ഗുണപൂർണ്ണനായിത്തീരാൻ ആവശ്യമുള്ള സാവകാശവും, അവസരവും നൽകുന്നില്ലെങ്കിൽ ദൈവം നീതിമാൻ എന്ന് വരികയില്ല.

ശരീരത്തിനോ അതിൽ വസിക്കുന്ന ദേഹിക്കോ പ്രാധാന്യം എന്ന് ചിന്തിക്കേണ്ടതാണ്. നിത്യനായ ദൈവത്തിന്റെ പ്രതിബിംബം അനിത്യമെന്ന് പറയുന്നത് യുക്തിക്കോ സത്യത്തിനോ ചേരുകയില്ല. ആത്മാവ് നിത്യമാണ്, ശരീരം ഏറിയാൽ 120 വർഷം മാത്രം നിലനിൽക്കുന്നു. അതിനു ശേഷം ജീവൻ ആ നശിച്ചുപോയ ശരീരത്തിന് ആയിരക്കണക്കിനു വർഷങ്ങൾ ശവക്കല്ലറയിൽ കൂട്ടിരിക്കുന്നു എന്ന് വിശ്വസിക്കുന്നതിനേക്കാൾ ഭോഷത്വം എന്തുണ്ട്? ദേഹി അത്രയ്ക്ക് നിസ്സാരമോ, അധഃപതിച്ചതോ ആണോ?

ലോകാരംഭത്തിലേ പേർച്ചൊല്ലി വിളിക്കപ്പെട്ട ജീവാത്മാവിന് തന്റെ ഉത്ഭവമായ പരമാത്മാവിനെ ആരാധിക്കാനും അതിലേക്ക് തിരികെ ലയിക്കാനും കേവലം ഒരു നൂറു വർഷം മാത്രമെ നൽകുന്നുള്ളു എന്ന് പറയാൻ ആർക്കാണ് അവകാശമുള്ളത്?. ആർക്കാണതിനുള്ള അറിവുള്ളത്?. അത്മാവിനെ സാക്ഷാൽക്കരിച്ച എല്ലാ മനുഷ്യരും ഏകസ്വരത്തിൽ പറഞ്ഞത്, മനുഷ്യന് അതിന് പല ദേഹങ്ങൾ ലഭിക്കും അഥവാ മനുഷ്യന് പുനർജന്മം ഉണ്ടെന്ന് തന്നെയാണ്.

(രക്ഷ പ്രാപിക്കാൻ) നിങ്ങൾ എത്ര വിശുദ്ധ ജീവനവും ഭക്തിയും ഉള്ളവർ ആയിരിക്കേണം!!. ജീവിതമാണ് വിശുദ്ധിയിലേക്കും അശുദ്ധിയിലേക്കും ഒക്കെ നയിക്കുന്നത്. ദൈനം ദിന ജീവിതത്തിൽ നീതിക്ക് പ്രാധാന്യം നൽകിക്കൊണ്ട് ജീവിക്കുന്നവർക്ക് വിശുദ്ധീകരണം സംഭവിക്കുന്നു. നിർഭാഗ്യവശാൽ ബൈബിളിൽ നീതിയേക്കുറിച്ച് കൂടുതൽ വിശദീകരണങ്ങൾ ഇല്ല. നീതി അന്വേഷിച്ച് കണ്ടെത്തുക എന്നാണ് യേശുക്രിസ്തു പറഞ്ഞത്. മുമ്പെ ദൈവ നീതി അന്വേഷിപ്പീൻ. നീതി എന്തെന്നറിയാനും അത് ആചരിക്കാനും വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ എന്നാണ് യേശുക്രിസ്തു പറഞ്ഞത്. കൽപനകൾ മനുഷ്യരാശിക്കാകമാനം ബാധകമാണ്. എന്നാൽ ദൈവ നീതി എന്നെങ്കിലും(ഏതെങ്കിലും ജന്മത്തിൽ) മോക്ഷം ലഭിക്കണം എന്നാഗ്രഹിക്കുന്നവർ അവശ്യം അനുഷ്ഠിക്കേണ്ടതാണ്.

'സഹോദരനോട് കോപിക്കുന്നവൻ അഗ്നി നരകത്തിന്നിരയാകും' എന്നത് ദൈവ നീതിയുടെ ഭാഗമാണ്. അത് കൽപനയുടെ ഭാഗമല്ല. യാഗപീഠത്തിൽ ബലിയർപ്പിക്കാൻ ചെല്ലുമ്പോൾ സഹോദരനോട് വല്ലതും ഉണ്ടെന്ന് ഓർമ്മ വന്നാൽ ബലിയർപ്പണത്തിനുമുമ്പേ ചെന്ന് സഹോദരനോട് നിരന്നുകൊള്ളാനും അതിനുശേഷം വന്ന് ബലിയർപ്പിക്കാനുമാണ് യേശുക്രിസ്തു പറഞ്ഞത്. ഇവിടെ ദൈവത്തിനുമുൻപെ മനുഷ്യനോടുള്ള നല്ല ബന്ധവും നിരപ്പും നമുക്ക് യേശു കാണിച്ചു തരുന്നു. ചില സാഹചര്യങ്ങളിൽ മനുഷ്യന് മുഖ്യ സ്ഥാനം കൊടുത്തതിനുശേഷമാണ് ദൈവത്തിന് സ്ഥാ

നം എന്ന് കാണാം. ദൈവത്തിനർപ്പിക്കപ്പെടുന്ന ആരാധന സ്വീകരിക്കപ്പെടണമെങ്കിൽ മനുഷ്യരുമായി സ്നേഹത്തിലും, സഹവർത്തിത്വത്തിലുമായിരിക്കണം.

മനുഷ്യൻ മനുഷ്യന് ചെയ്യുന്ന സേവനങ്ങൾ ദൈവത്തിന്നാണ്, ദൈവത്തിന് നേരിട്ടു ചെയ്യുന്നതിലാണോ, അതോ മനുഷ്യനിലൂടെ ദൈവത്തിന് ചെയ്യുന്നതിലാണോ ദൈവം കൂടുതൽ പ്രസാദിക്കുന്നത്?. ഈ ചോദ്യത്തിന്റെ ശരിയായ ഉത്തരം ആദ്യം കണ്ടെത്തണം, അപ്പോഴാണ് ദൈവനീതിയുടെ പ്രസക്തി നമുക്ക് മനസിലാക്കാൻ കഴിയുന്നത്. നിർഭാഗ്യവശാൽ ഈ ചോദ്യത്തിന് വ്യക്തമായ ഒരു ഉത്തരം ബൈബിളിൽ നിന്നും ലഭിക്കുക പ്രയാസമാണ്. എന്നാൽ ഭാരതീയ ആചാര്യന്മാർക്കിതിന്റെ ഉത്തരം അറിയാം.

മനുഷ്യനിൽ അന്തര്യാമിയായി വസിക്കുന്ന ദൈവം, അതീതമായ ആത്മാവ് ഈ രണ്ടുമാണ് നമുക്കിവിടെ കാണാൻ കഴിയുന്നത്. മനുഷ്യരോട് ചെയ്യുന്നതെല്ലാം എന്നോട് തന്നെ എന്ന് യേശുക്രിസ്തു പറഞ്ഞത് ഇവിടെ ഓർമ്മിക്കേണ്ടതാണ്. മനുഷ്യനിൽ വസിക്കുന്ന ദൈവത്തോടുള്ള ബന്ധത്തിലാണ് ദൈവ നീതിയുടെ ഭൂരിഭാഗവും നിലകൊള്ളുന്നത്. ദൈവനീതിയുടെ അഭാവത്തിലാണ് ഇന്ന് ക്രൈസ്തവസമൂഹങ്ങളിൽ കൗൺസിലിങ്ങിന്റെ ആവശ്യം ഉണ്ടായത്. വിവാഹത്തിനുമുൻപ് കൗൺസിലിങ്ങിലൂടെ പഠിപ്പിക്കേണ്ടതോ, അറിയേണ്ടതൊ അല്ല വിവാഹജീവിതത്തെക്കുറിച്ച്. ആ ധർമ്മം ഒരിക്കലും ചൊല്ലിപ്പഠിപ്പിക്കേണ്ടതല്ല, പരമ്പരയായി കുടുംബങ്ങളിൽ ആചരിച്ചുവരേണ്ടതാണ്. ഭർത്താവിനെ ക്രിസ്തുവായിക്കാണാനും, ഭാര്യയെ സ്വന്തം ശരീരമായിക്കാണാനും ചൊല്ലിപ്പഠിപ്പിച്ചാൽ അത് പ്രാവർത്തീകമാകുകയില്ല. അതുപോലെ കുടുംബത്തിലുള്ളവരോട്, പുറത്തുള്ളവരോട്, സുഹൃത്തുക്കളോട്, ജ്ഞാനികളോട്, ദുഷ്ടന്മാരോട് ഒക്കെ എങ്ങനെ പെരുമാറണം, അവരെ എങ്ങനെ തിരിച്ചറിയും, ദാനം നൽകേണ്ടത് ആർക്ക്, എന്തിന്, ബഹുമാനിക്കേണ്ടത് ആരെ, ആരുമായി സഹവസിക്കരുത് തുടങ്ങി ഒട്ടനവധി കാര്യങ്ങൾ ദൈവനീതിയുടെ ഭാഗമായിട്ടുണ്ട്. ധർമ്മശാസ്ത്രം(നീതിശാസ്ത്രം) ഗഹനവും വിശാലവുമാണ്. നീതിഗ്രന്ഥങ്ങൾ അനവധി ഭാരതത്തിലുണ്ട്. വിദുരനീതി, ചാണക്യനീതി മുതലായവ അവയിൽ ചിലതുമാത്രമാണ്.

സൃഷ്ടി സൃഷ്ടാവിന്റെ ശരീരം എന്ന അറിവിൽ ആശ്രയിച്ചാണ് നീതിശാസ്ത്രങ്ങൾ രൂപപ്പെട്ടത്. അദൃശ്യനായ ദൈവത്തെ തന്നെ ദൃശ്യ ലോകത്തിലൂടെ മനസിലാക്കുകയും, ധ്യാനിക്കുകയും, ആരാധിക്കുകയും ചെയ്യുന്നത് നീതിയിലൂടെയാണ്. വിശക്കുന്നവന് ആഹാരം കൊടുക്കണം എന്ന് ധർമ്മശാസ്ത്രം പറയുന്നു. അത് കൊടുക്കുമ്പോൾ ഉണ്ടായിരിക്കേണ്ട മനോഭാവത്തിനാണ് പ്രമുഖ സ്ഥാനം ഉള്ളത്. വിശന്ന് വന്ന ഒരു മനുഷ്യന് ആഹാരം കൊടുത്തു എന്ന് കരുതുന്നവനും, വൈശ്വാനരനായ ഈശ്വരന് ആഹാരം കൊടുക്കേണ്ടത് തന്റെ കർത്തവ്യം എന്ന് കരുതുന്നവനും ലഭിക്കുന്ന ഫലം വ്യത്യസ്തമാണ്. ചെയ്ത കർമ്മം ഒന്നാണെങ്കിലും, ഭാവനക്കനുസരിച്ച് ഫലത്തിൽ വലിയ മാറ്റം ഉണ്ടാകുന്നു. അതുകൊണ്ട് ഇത്തരം വിഷങ്ങളിൽ അറിവുള്ളവർക്കും, അറിവില്ലാത്തവർക്കും അവർ ചെയ്യുന്ന ഒരേ കർമ്മത്തിനു ലഭിക്കുന്ന ഫലം വ്യത്യസ്ഥമാണ്.

തന്നെപ്പോലെ തന്റെ അയൽക്കാരനെ സ്നേഹിക്കുക എന്ന വാക്യത്തിൽ നിന്നും അനന്തമായി വികസിപ്പിച്ചെടുക്കാവുന്നതാണ് നീതി. അയൽക്കാരൻ സൃഷ്ടാവല്ല, സൃഷ്ടിയാണ്. സൃഷ്ടിയിൽ സൃഷ്ടാവുണ്ട് താനും. ദൈവത്തെ ആരാധിക്കുക, അയൽക്കാരനെ സ്നേഹിക്കുകയെന്നല്ല യേശു പറഞ്ഞത്. ദൈവത്തേയും, അയൽക്കാരനേയും സ്നേഹിക്കുകയെന്നാണ്. രണ്ടിനും തുല്യമായത് സ്നേഹം. സ്നേഹം ആരാധനയാണ്, അതിൽ അന്വേഷണം നിക്ഷിപ്തമാണ്. പ്രവാചകന്മാരുടെ ആശയങ്ങളിൽ നിന്നും യേശുവിന്റെ ഉപദേശങ്ങൾ ഇവിടെ വ്യത്യസ്ഥമാകുന്നു.

അന്നത്തെ യെഹൂദപ്രമാണികളുടെ നീതിയെക്കുറിച്ചുള്ള അറിവും, അതിന്റെ പ്രായോഗീകതയും അൽപവും, അപര്യാപ്തവുമായിരുന്നു. അതുകൊണ്ട് സുവിശേഷത്തിന്റെ രഹസ്യം ഗ്രഹിക്കാനുള്ള വരപ്രസാദം അവർക്ക് ലഭിച്ചിരുന്നില്ല. നീതിയുടെ ആചരണത്തിലൂടെയല്ലാതെ ആർക്കും ദൈവപ്രസാദമായ വരം ലഭിക്കില്ല, ആ വരം ലഭിക്കാത്തവർക്ക് ജഡീകാഭിലാഷങ്ങളെ ത്യജിച്ച് ആത്മാഭിലാഷത്തിനനുസരിച്ച് ആത്മജ്ഞാനം നേടാൻ കഴിയില്ല. വരപ്രസാദത്തിന്റെ അഭാവമാണ് ഇന്നത്തെ സുവിശേഷം 'പ്രോസ്പെരിറ്റി ഗോസ്പെലാ'യി മാറിയത്. അഥവാ ഇതിനെല്ലാം മൂല കാരണം നീതിയിലുള്ള അശ്രദ്ധതന്നെയാണ്.

മനുഷ്യന്റെ ഈ ലോക ജീവിതത്തിലെ ഓരോ ചിന്തയും, പ്രവർത്തിയും നയിക്കപ്പെടേണ്ടത് നീതിയെ ആശ്രയിച്ചാണ്. പല സ്ഥാനങ്ങളിൽ പല തരത്തിലുള്ള ജോലികളിൽ വ്യാപരിക്കുന്നവർക്ക് അവരവർക്ക് വിധിക്കപ്പെട്ടിട്ടുള്ള നീതി എന്ത്, അത് എങ്ങനെ ചെയ്യണം എന്നെല്ലാം അറിയേണ്ടിയിരിക്കുന്നു. ധർമ്മം ചിലപ്പോൾ സാഹചര്യങ്ങൾക്കനുസരിച്ച് മറേണ്ടതുമാണ്. അങ്ങനെയുള്ള അവസരങ്ങൾ ഏത്, അപ്പോൾ എങ്ങനെ കൈകാര്യം ചെയ്യണം എന്നെല്ലം വ്യക്തമായ അറിവുള്ളവർക്ക് മാത്രമാണ് ദൈവനീതിയാചരിക്കൻ കഴിയൂ. ഈ കാലത്ത് വിശ്വാസത്തിനു മാത്രം പ്രാധാന്യം കൊടുക്കുകയും ധർമ്മത്തിന്(നീതിക്ക്) വേണ്ടത്ര പ്രാധാന്യം കൊടുക്കാതിരിക്കുകയും ചെയ്യുന്നു. നീതി(ധർമ്മം) സ്വർഗത്തിലേക്കുള്ള സോപാനമാണ് എന്ന അറിവിന്റെ അഭാവത്തിലാകാം അവഗണിക്കപ്പെടുന്നത്.

ധർമ്മം ഒരോ വ്യക്തികൾക്കും വ്യത്യസ്തമാണ്. മാതാവിന്റെ ധർമ്മവും പിതാവിന്റെ ധർമ്മവും വേറെയാണ്. ഭാര്യയുടെ ധർമ്മമല്ല ഭർത്താവിന്റേത്. ശിഷ്യന്റെ ധർമ്മവും ഗുരുവിന്റെ ധർമ്മവും വ്യത്യസ്തമാണ്. സുവിശേഷം എല്ലാവരും പ്രചരിപ്പിക്കണം എന്ന് പരക്കെ ഒരു ധാരണയുണ്ട്. താനറിഞ്ഞ സത്യം മറ്റുള്ളവരോട് പറയണം, അങ്ങനെ പറയാതിരിക്കുന്നതാണ് തെറ്റ്, എന്നൊക്കെയാണ് പലരും ധരിക്കുന്നത്. എന്നാൽ യേശുക്രിസ്തു പറഞ്ഞത് പലരും അവഗണിക്കുന്നു. യേശുക്രിസ്തുവിന്റെ വചനം ശ്രവിക്കുകയും അത് പ്രായോഗീകമാക്കുകയും ഏവർക്കുമാകാം. എന്നാൽ അത് പ്രചരിപ്പിക്കാൻ ഏവർക്കും അധികാരമില്ല. അഥവാ അത് ചിലരുടെ മാത്രം ധർമ്മമാണ്, എല്ലാവരുടേയുമല്ല. അങ്ങനെ ചെയ്തവരോട് യേശു പറയാൻ പോകുന്നത് ''അധർമ്മം പ്രവർത്തിച്ചവരെ എന്നെ വിട്ട് പോകുവീൻ'' എന്നാണ് എന്ന് ബൈബിൾ പറയുന്നു. യേശുവിന്റെ നാമത്തിൽ പ്രവചിച്ചവർ, യേശുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കിയവർ, യേശുവിന്റെ നാമത്തിൽ വളാരെ വീര്യപ്രവർത്തികൾ ചെയ്തവർ (മത്താ:–7:22) ഒക്കെയാണവർ. ''ഞാൻ നിങ്ങളെ ഒരു നാളും അറിഞ്ഞിട്ടില്ല; അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ട് പോകുവീൻ എന്ന് തീർത്ത് പറയും'' എന്നാണ് യേശു പറഞ്ഞത്. യേശുക്രിസ്തു അറിയാത്തവർ ചിലർ സുവിശേഷ പ്രവർത്തകരായി ഇപ്പോൾ ഉണ്ടാകാം എന്നാണതിനർത്ഥം. ആരായിരിക്കാം അവർ? ''അധർമ്മം പ്രവർത്തിക്കുന്നവരെ'' അവർ ചെയ്യുന്നത് (അവരുടെ സുവിശേഷ പ്രവർത്തനം) അവരുടെ ധർമ്മമല്ല, അത് മറ്റാരുടേയോ ധർമ്മമാകാം. അവരെ ദൈവം ഏൽപിച്ച പണിയയല്ല അവർ ചെയ്യുന്നത് എന്നിവിടെ വ്യക്തം. അവരെക്കുറിച്ച് അൽപം മുൻപ് യേശു പറഞ്ഞത് ശ്രദ്ധിക്കുക (മത്താ:–7:15). വചനത്തിന്റെ ഫലം കായ്ക്കാത്തവരാണവർ എന്ന് യേശു പറയുന്നു. വചനം കേട്ട് ചെയ്യുന്നവരല്ല, അവർ കേട്ട് പറയുക മാത്രം ചെയ്യുന്നവരാണവർ. ആചരിക്കുക(ചെയ്യുക) ആചരിച്ചതുപോലെ പറയുക എന്നാണ് യേശുക്രിസ്തു പറഞ്ഞത്.

വചനമെന്ന വിത്ത് പവിത്രമാക്കിയ മണ്ണിൽ (ഹൃദയത്തിൽ) വിതച്ച് മുളപ്പിച്ച് നനച്ച് വളർത്തി, കളകൾ കയറി നശിപ്പിക്കാതെ സംരക്ഷിച്ച് വൻ വൃക്ഷമാക്കി അതിൽ മുപ്പതും, അറുപതും, നൂറും ഇരട്ടി ഫലവും, അതിൽ വിത്തുകളുൽപാദിപ്പിച്ച് അത് (ആ വിത്തുകൾ––വചനം) മറ്റുള്ളവർക്ക് നൽകുന്ന പദ്ധതിയാണ് യേശുക്രിസ്തു പ

റിപ്പിച്ചത്. അത്തരത്തിൽ ഫലം കായ്ക്കാത്തവർ കള്ളപ്രവാചകന്മാർ ആണ് എന്നാണ് യേശുക്രിസ്തു പറഞ്ഞത്.

വചനത്തിലെ കാതലായ ഭാഗം ദൈവം ആത്മാവാണ്, അത് സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമാണ്. മനുഷ്യനുള്ളിൽ വസിക്കുന്ന ആ ആത്മാവിനെ ആരാധിച്ച് ആത്മാവുമായി ഐക്യം പ്രാപിച്ച്, താൻ ആ ആത്മാവിലും, ആ ആത്മാവ് തന്നിലും എന്ന് അനുഭവിച്ചറിയുകയാണ്. വചനത്തിലെ കാതലായ ഭാഗം 'ദൈവം ആത്മാവാണ്', അത് സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമാണ്. മനുഷ്യനുള്ളിൽ വസിക്കുന്ന ആ ആത്മാവിനെ ആരാധിച്ച് ആത്മാവുമായി ഐക്യം പ്രാപിച്ച്, താൻ ആ ആത്മാവിലും, ആ ആത്മാവ് തന്നിലും എന്ന് അനുഭവിച്ചറിയുകയാണ്.

ഈ അറിവ്(അനുഭവം) ഉണ്ടാകുമ്പോൾ, താൻ തന്നെയാണ് എല്ലാ മനുഷ്യനിലും ഇരിക്കുന്നത് എന്നും മനുഷ്യൻ മനുഷ്യനോട് ചെയ്യുന്നതെല്ലാം തന്നോട് തന്നെയാണ് എന്ന അനുഭവം ഉണ്ടാകും എന്നാണ് യേശുക്രിസ്തു പഠിപ്പിച്ചത്. തന്നുള്ളിലെ ആത്മാവിനെ അനുഭവിക്കാതെ ദൈവമെന്തെന്ന് അറിയാൻ കഴിയില്ല. ആത്മജ്ഞാനം നേടുകയാണ് ജീവിതലക്ഷ്യം. ഞാനും ആത്മാവും ഒന്നാകുന്നു, ഞാൻ ആത്മാവാകുന്നു, ഞാനും പിതാവും(ആത്മാവും) ഒന്നാകുന്നു എന്ന് അനുഭവജ്ഞാനം ഉള്ളവർ മാത്രമാണ് ദൈവത്തെ അറിഞ്ഞവർ.

കേവലം ഒരു ചെറിയ മനുഷ്യ ശരീരത്തിൽ മാത്രം ഞാൻ എന്നഭിമാനിച്ചിരുന്ന ജീവൻ തന്റെ പിതാവായ(ഉത്ഭവസ്ഥാനമായ) ആത്മാവുമായി ഏകീഭവിക്കുമ്പോൾ സർവ്വവ്യാപിത്വം കൈവരുന്നു. അനന്തമയ ആകാശം സർവ്വവ്യാപിയായിരിക്കുന്നതുപോലെ സദാ സർവ്വവ്യാപിയായിരിക്കുന്ന ആത്മാവാണ് താൻ എന്ന് അനുഭവിച്ചറിയുന്ന ജീവൻ, തന്റെ സ്വസ്ഥാനത്ത്, യഥാസ്ഥാനത്ത്, എത്തിച്ചേർന്നിരിക്കുന്നു. ജീവൻ രക്ഷപ്രാപിച്ചിരിക്കുന്നു, സ്വർഗരാജ്യം പൂകിയിരിക്കുന്നു, സ്വസ്ഥതയിലേക്ക് പ്രവേശിച്ചിരിക്കുന്നു.

ദൈവനീതിയെക്കുറിച്ച് ബൈബിളിലുടനീളം പറഞ്ഞിരിക്കുന്നത് കാണാം. സുഭാഷിതങ്ങൾ (സദൃശ്യ വാക്യങ്ങൾ) സങ്കീർത്തനങ്ങൾ തുടങ്ങിയവ അതിനുദാഹരണമാണ്. ദുഷ്ടനായ യജമാനനെ പോലും ക്രിസ്തുവിനേപ്പോലെ സേവിക്കുകയും സ്നേഹിക്കുകയും വേണം എന്ന് വി. പത്രോസ് പറയുന്നുണ്ടെങ്കിലും അതിൽ അടങ്ങിയിരിക്കുന്ന തത്വം വ്യക്തമല്ല. അതുപോലെ ഭാര്യമാർ ഭർത്താക്കന്മാർക്ക് ക്രിസ്തുവിനെന്ന പോലെ കീഴ്പ്പെട്ടിരിക്കണമെന്ന് പറയുമ്പോഴും അവ്യക്തത നില നിൽക്കുന്നു. പുരുഷമേധാവിത്വ സമൂഹത്തിന്റെ മേൽക്കോയ്മയായിട്ടാണ് ഇന്ന് ഇതിനെ ചിലർ കാണുന്നത്. സൃഷ്ടിയുടെ രഹസ്യം അറിയാത്തിടത്തോളം കാലം നീതിയുടെ രഹസ്യവും അറിയപ്പെടുന്നില്ല. ശത്രുക്കളെ സ്നേഹിക്കുകയെന്ന് പറഞ്ഞതിന്റെ തത്വം പലരും അന്വേഷിക്കാറില്ല. ശത്രുക്കളെ സ്നേഹിച്ചില്ലെങ്കിൽ എന്തു സംഭവിക്കും എന്നറിയാത്തിടത്തോളം കാലം അതിനു ശ്രമിക്കുക പ്രയാസം. എല്ലാം യേശുക്രിസ്തുവിലുള്ള വിശ്വാസത്തിലും പ്രാർത്ഥനയിലും ഒതുക്കുന്നവർ ദൈവനീതിയുടെ പ്രാധാന്യം അറിയുന്നില്ല. തൽഫലമായി സ്വർഗരാജ്യം അവർക്കപ്രാപ്യമായിത്തീരുന്നു.

സ്നേഹം ആരാധനയുടെ മൂർത്തരൂപമാണ് എന്ന് പറയാം. അതുകൊണ്ട് ദൈവത്തെ പൂർണ്ണഹൃദയത്തോടെ, പൂർണ്ണമനസോടെ, പൂർണ്ണ ശക്തിയോടെ, പൂർണ്ണ ആത്മാവോടെ സ്നേഹിക്കുക എന്ന് യേശു പഠിപ്പിച്ചു. അതോടൊപ്പം തന്റെ അയൽക്കാരനെ തന്നെപ്പോലെ സ്നേഹിക്കുക എന്നും പറഞ്ഞു. ഒരു മനുഷ്യൻ ഈ ലോകത്ത് ഏറ്റവും കൂടുതൽ സ്നേഹിക്കുന്നത് അവനെത്തന്നെയാണ്, അതുപോലെ തന്റെ അയൽക്കാരനെ സ്നേഹിക്കാനാണ് യേശു പറഞ്ഞത്. തന്നെപ്പോലെ മറ്റൊരാളെ സ്നേഹിക്കുകയെന്നത് കഠിനമാണ്. മക്കളെ ഭാര്യയെ ഒക്കെ തന്നെക്കാളേറെ

സ്നേഹിക്കുന്നുണ്ടെന്ന് ചിലർ വിശ്വസിക്കുന്നു. പക്ഷെ അത് സത്യമല്ല. ഒരാൾ ഈ ലോകത്തിൽ ഏറ്റവും കൂടുതൽ സ്നേഹിക്കുന്നത് തന്നെത്തന്നെയാണ്. അത്തര ത്തിൽ അയൽക്കാരനെ സ്നേഹിക്കുകയെന്നാൽ അത് അസാദ്ധ്യം തന്നെയാണ്. അ തിലുപരി തന്റെ ശത്രുക്കളെപ്പോലും സ്നേഹിക്കണം എന്ന് യേശു പറയുമ്പോൾ അ തിന്റെ പിന്നിലെ തത്വം പലരും അന്വേഷിക്കാറില്ല.

മനുഷ്യന് ഇന്ന് അവനെക്കുറിച്ച് അറിയുകയില്ല, അവന്റെ സത്യസ്ഥിതിയറിയാൻ എന്തൊക്കെ ചെയ്യണം എന്നാണ് യേശുക്രിസ്തു പറഞ്ഞത്. അവന്റെ സത്യം അവ നറിയുമ്പോൾ അവൻ പൂർണ്ണസ്വതന്ത്രനായിത്തീരും എന്ന് യേശു പറഞ്ഞത് ഓർ ക്കുക. അവൻ ഒന്നും നേടാനല്ല പരിശ്രമിക്കേണ്ടത്, അവനിൽ ഉള്ള സത്യം അറിയാ ൻ മാത്രമാണ്. പക്ഷെ ആ സത്യം അറിയാൻ, അവനും ആത്മാവും ഒന്നാണ് എന്നനു ഭവിച്ചറിയാൻ ആദ്യമേ അവൻ ആശ്രയിക്കേണ്ടത് നീതിയെയാണ്. സത്യം അറിയാൻ എന്തൊക്കെ ചെയ്യണമോ അതെല്ലാം അവൻ ചെയ്യേണ്ടിയിരിക്കുന്നു. രക്ഷ പ്രവർ ത്തിയുടെ ഫലമല്ല, അത് പണ്ടേ അവനിൽ ദൈവം കൊടുത്തിട്ടുള്ളതാണ്. പക്ഷെ ആ സത്യം അറിയാൻ അവൻ പലതും ചെയ്യേണ്ടിയിരിക്കുന്നു. അവിടേക്ക് എത്തിക്കു ന്ന പ്രവർത്തികൾ ദൈവനീതിയെന്നറിയപ്പെടുന്നു. പിതാവിന്റെ ഇഷ്ടം ചെയ്യുന്നവ നെത്രെ സ്വർഗരാജ്യം അവകാശമാക്കുന്നത്.

ദൈവം മനുഷ്യനെ സൃഷ്ടിച്ചത് സ്വതന്ത്രനായിട്ടാണ്, ദൈവത്തിൽ വിശ്വസിച്ചാലും ഇല്ലെങ്കിലും അവൻ ഇരിക്കുന്നത് രക്ഷയിലാണ്, ശരീരമാണ് താൻ എന്നത് അവന്റെ തെറ്റിദ്ധാരണ മാത്രമാണ്, അവൻ വാസ്തവത്തിൽ ആത്മാവാണ്. പക്ഷെ ആ അറി വോ അനുഭവമോ അവനില്ല, അതുണ്ടാകാനാണ് അവൻ എല്ലാം ചെയ്യേണ്ടത്. മുടിയ നായ പുത്രന്റെ കഥയിലൂടെ ഈ സത്യം യേശുക്രിസ്തു പറയുന്നു. അവൻ ദൈവ സന്നിധിയിൽ നിന്നും ശരീരത്തിന്റേയും ഭൗതീകലോകത്തിന്റേയും പരദേശത്ത് കുടു ങ്ങിയിരിക്കുന്നു. അവൻ വാസ്തവത്തിൽ പിതാവായ ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും ആത്മാവ് തന്നെയാണ്. പക്ഷെ ഇന്നവൻ ശരീരമാണെന്നും, മർത്ത്യ നാണെന്നുമെല്ലാം തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. അവന്റെ സത്യസ്ഥിതി അവനു റിയാൻ ഗുരുവിനെ പിൻപറ്റി ഗുരു പറയുന്നതുപോലെ അഭ്യസിച്ച് പൂർണ്ണത നേടു മ്പോൾ ആ സത്യം (താൻ ആത്മാവാണ് എന്ന സത്യം) അറിയുന്നു.

abraham_mukkath@yahoo.com